

# അദ്ദുആ

നിത്യ ജീവിതത്തിൽ ആവശ്യമായ പ്രാർത്ഥനകൾ

# അദ്ദുആ

## നിത്യജീവിതത്തിൽ ആവശ്യമായ

## പ്രാർത്ഥനകൾ

ഇസ്‌ലാം ഇന്റർനാഷണൽ പബ്ലിക്കേഷൻസ്, കേരള

# ADDUA
Prayers for the daily pursuits of life

Edited by:
C. Saleem Ahmad
Moulavi Muhammad Ismail
Moulavi M. Zafar Ahmad
Moulavi M. Nasir Ahmad

DTP & Layout:
Mohiyudhin
M Nasir Ahmad
Cover
Ashraf Calicut
First Edition December 2001
Second Edition September 2003
Third Edition September 2005
Forth Edition June 2012

Copies 1000
Price 30/

Printed at
Anaswara Offset, Kochi

Published by
Majlis Ansarulla Kerala,

Islam Internation Publications, kerala
Fort Road, kannur -1

# അവതാരിക

പ്രാർത്ഥനയിലൂടെയാണ് തന്റെ നാഥനുമായി സമ്പർക്കം പുലർത്താൻ മനുഷ്യന് സാധിക്കുന്നത്. പ്രാർത്ഥന ഇസ്‌ലാമിന്റെ മർമ്മവും അസ്തിവാരവുമാകുന്നു. നിങ്ങളുടെ പ്രാർത്ഥനയില്ലെങ്കിൽ ദൈവം നിങ്ങളെ യാതൊരു വിലയും കൽപിക്കുന്നതല്ലെന്ന് വിശുദ്ധ ഖുർആൻ വിശ്വാസികളെ ഉണർത്തുന്നു. പ്രാർത്ഥിക്കുന്നവന്റെയും പ്രാർത്ഥിക്കാത്തവന്റെയും ഉപമ ജീവിച്ചിരിക്കുന്നവന്റെയും മരിച്ച വന്റെയും അവസ്ഥപോലെയാണെന്ന് നബി ﷺ തിരുമേനി അരുളു കയുണ്ടായി. ആത്മാർഥമായും ഉള്ളുരുക്കത്തോടെയും ചെയ്യുന്ന വിലാപങ്ങളാണ് ദൈവസമക്ഷം സ്വീകരിക്കപ്പെടുന്നത്. എന്നാൽ അർത്ഥമുൾകൊണ്ട് പ്രാർത്ഥിക്കുമ്പോഴായിരിക്കും പ്രാർത്ഥനയിൽ അഭിരുചിയും താത്പര്യവും സംജാതമാകുന്നത്. പരിശുദ്ധ ഖുർആനി ലെയും തിരു ഹദീസുകളിലെയും പ്രാർത്ഥനകളും ഹദ്റത്ത് മസീഹ് മൗഊദ് عَلَيْهِ السَّلَام നിർദ്ദേശിച്ച പ്രാർത്ഥനകളുമാണ് ഈ ഗ്രന്ഥത്തിലെ ഉള്ള ടക്കം. അർത്ഥം ഗ്രഹിച്ചുകൊണ്ട് പ്രാർത്ഥന നിത്യ ജീവിതത്തിന്റെ ഭാഗമാക്കണമെന്ന ഉദ്ദേശ്യത്തോടെ പ്രസ്തുത പ്രാർത്ഥനകളുടെ പദാ നുപദ വിവർത്തനവും ഇതിൽ കൊടുത്തിരിക്കുന്നു.

അദ്ദുആ തയ്യാർ ചെയ്തത് ജനാബ് സീ. സലീം അഹ്മദ് സാഹിബ്, മൗലവി മുഹമ്മദ് ഇസ്മാഈൽ സാഹിബ്, മൗലവി എം. സഫർ അഹ്മദ് സാഹിബ്, മൗലവി എം. നാസിർ അഹ്മദ് സാഹിബ് എന്നിവരാണ്. ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണ ചുമ തല നിർവ്വഹിച്ചത് ജ: പി. പി. നാസിമുദ്ദീൻ സാഹിബിന്റെ നേതൃത്വ ത്തിലുള്ള മജ്‌ലിസ് അർസാറുല്ലാഹ് സംസ്ഥാന സമിതിയാണ്. പദാ നുപദ തർജമ ചെയ്തിരിക്കുന്നത് മൗലവി എം. നാസിർ അഹ്മദ് സാഹിബ് ആണ്. അല്ലാഹു എല്ലാവർക്കും തക്കതായ പ്രതിഫലം നൽകുമാറാകട്ടെ. ആമീൻ

സർവ്വശക്തനും കാരുണികനുമായ ഇലാഹ് ഈ പ്രസിദ്ധീകര ണത്തെ അനുഗ്രഹിക്കുമാറാകട്ടെ എന്ന ദുആയോടെ ഈ പുസ്തകം വായനക്കാർക്കു മുമ്പിൽ സവിനയം സമർപ്പിച്ചു കൊള്ളുന്നു.

30-06-2012
kannur

യു. മൻസൂർ അഹ്മദ്
സദ്ർ (ചെയർമാൻ)
പബ്ലിക്കേഷൻ കമ്മിറ്റി , കേരള

رَبَّنَا آتِنَا فِي الدُّنْيَا حَسَنَةً

وَفِي الْآخِرَةِ حَسَنَةً وَقِنَا عَذَابَ النَّارِ

رَبَّنَا لَا تُزِغْ قُلُوبَنَا بَعْدَ إِذْ هَدَيْتَنَا

وَهَبْ لَنَا مِن لَّدُنكَ رَحْمَةً إِنَّكَ أَنتَ الْوَهَّابُ

رَبَّنَا تَقَبَّلْ مِنَّا إِنَّكَ أَنتَ السَّمِيعُ الْعَلِيمُ

بِسْمِ اللّٰهِ الرَّحْمٰنِ الرَّحِيمِ
نَحْمَدُهُ وَنُصَلِّى عَلٰى رَسُولِهِ الْكَرِيمِ

# വിശുദ്ധ ഖുർആനിലെ പ്രാർത്ഥനകൾ

## സമ്പൂർണ്ണ പ്രാർത്ഥന

بِسْمِ اللّٰهِ الرَّحْمٰنِ الرَّحِيمِ ۝

اَلْحَمْدُ لِلّٰهِ رَبِّ الْعَالَمِينَ ۝ اَلرَّحْمٰنِ الرَّحِيمِ ۝

مَالِكِ يَوْمِ الدِّينِ ۝ إِيَّاكَ نَعْبُدُ وَإِيَّاكَ نَسْتَعِينُ ۝

اِهْدِنَا الصِّرَاطَ الْمُسْتَقِيمَ ۝ صِرَاطَ الَّذِينَ أَنْعَمْتَ

عَلَيْهِمْ غَيْرِ الْمَغْضُوبِ عَلَيْهِمْ وَلَا الضَّآلِّينَ ۝

പരമകാരുണികനും കരുണാമയനുമായ അല്ലാഹുവിന്റെ നാമത്തിൽ (ഞാൻ ആരംഭിക്കുന്നു)

സർവ്വസ്തുതിയും സർവ്വലോക പരിപാലകനായ അല്ലാഹുവിനാകുന്നു. പരമകാരുണികൻ, കരുണാമയൻ, പ്രതിഫലം നൽകപ്പെടുന്ന നാളിന്റെ ഉടമസ്ഥൻ. നിന്നെ മാത്രം ഞങ്ങൾ ആരാധിക്കുകയും നിന്നോട് മാത്രം ഞങ്ങൾ സഹായം അഭ്യർത്ഥിക്കുകയും ചെയ്യുന്നു. നീ ഞങ്ങളെ നേർമാർഗ്ഗത്തിൽ നയിക്കേണമേ. നീ അനുഗ്രഹി

ച്ചവരുടെ മാർഗ്ഗത്തിൽ, കോപത്തിന് പാത്രമായവരുടേയോ, വഴിപിഴച്ചവരുടേയോ മാർഗ്ഗത്തിലല്ല. (1:1-7)

بِسْمِ اللّٰهِ അല്ലാവിന്റെ നാമത്തിൽ الرَّحْمٰنِ പരമകാരു ണികൻ الرَّحِيمِ കരുണാമയൻ اَلْحَمْدُ لِلَّهِ സർവ്വസ്തുതിയും അല്ലാഹുവിനാകുന്നു. رَبِّ الْعَالَمِينَ സർവ്വലോക പരിപാലകനായ مَالِكِ ഉടമസ്ഥൻ. يَوْمِ الدِّينِ പ്രതിഫലം നൽകപ്പെടുന്ന നാളിന്റെ إِيَّاكَ نَعْبُدُ നിന്നെ മാത്രം ഞങ്ങൾ ആരാധിക്കുന്നു وَإِيَّاكَ نَسْتَعِينُ നിന്നോട് മാത്രം ഞങ്ങൾ സഹായം അഭ്യർത്ഥിക്കുകയും ചെയ്യുന്നു. اِهْدِنَا നീ ഞങ്ങളെ നയിക്കേണമേ الصِّرَاطَ الْمُسْتَقِيمَ നേർമാർഗ്ഗത്തിൽ صِرَاطَ الَّذِينَ അവരുടെ മാർഗ്ഗത്തിൽ أَنْعَمْتَ عَلَيْهِمْ . നീ അനുഗ്രഹിച്ച വരുടെ غَيْرِ الْمَغْضُوبِ عَلَيْهِمْ കോപത്തിന് പാത്രമായവരുടെതല്ല وَلَا الضَّآلِّينَ വഴിപിഴച്ചവരുടേതുമല്ല.

## വിശ്വാസവും പ്രവർത്തിയും സ്വീകരിക്കാനുള്ള പ്രാർത്ഥന

رَبَّنَا اٰمَنَّا بِمَا أَنزَلْتَ وَاتَّبَعْنَا الرَّسُولَ

فَاكْتُبْنَا مَعَ الشَّاهِدِينَ ۝

ഞങ്ങളുടെ നാഥാ, നീ അവതരിപ്പിച്ചതിൽ ഞങ്ങൾ വിശ്വസിച്ചു. ഈ ദൂതനെ ഞങ്ങൾ പിന്തുടരുകയും ചെയ്തിരിക്കുന്നു. അതിനാൽ സാക്ഷ്യം വഹിക്കുന്നവരോടോപ്പം ഞങ്ങളുടെ പേരും നീ രേഖപ്പെടുത്തേണമേ.(3:54)

رَبَّنَا ഞങ്ങളുടെ നാഥാ آمَنَّا ഞങ്ങൾ വിശ്വസിച്ചു بِمَا أَنزَلْتَ നീ അവതരിപ്പിച്ചതിൽ وَاتَّبَعْنَا ഞങ്ങൾ പിന്തുടരുകയും ചെയ്തിരിക്കുന്നു الرَّسُولَ ഈ ദൂതനെ فَاكْتُبْنَا അതി

നാൽ ഞങ്ങളെ നീ രേഖപ്പെടുത്തേണമേ مَعَ الشَّاهِدِينَ സാക്ഷ്യം വഹിക്കുന്നവരോടോപ്പം

## സന്മാർഗത്തിൽ നിലയുറപ്പിച്ചു നിർത്താനുള്ള പ്രാർത്ഥന

رَبَّنَا لَا تُزِغْ قُلُوبَنَا بَعْدَ إِذْ هَدَيْتَنَا

وَهَبْ لَنَا مِن لَّدُنكَ رَحْمَةً إِنَّكَ أَنتَ الْوَهَّابُ ۝

ഞങ്ങളുടെ നാഥാ, നീ ഞങ്ങളെ നേർവഴിയിലാക്കിയതിനു ശേഷം ഞങ്ങളുടെ ഹൃദയങ്ങളെ തെറ്റിച്ചു കളയരുതേ. നീ ഞങ്ങൾക്ക് നിന്റെയടുക്കൽ നിന്നുള്ള കാരുണ്യം പ്രദാനം ചെയ്യേണമേ. നിശ്ചയമായും നീ തന്നെയാണ് ഏറ്റവും വലിയ (അനുഗ്രഹ) ദാതാവ്. (3:9)

رَبَّنَا ഞങ്ങളുടെ നാഥാ لَا تُزِغْ നീ തെറ്റിച്ചു കളയരുതേ قُلُوبَنَا ഞങ്ങളുടെ ഹൃദയങ്ങളെ بَعْدَ ശേഷം إِذْ هَدَيْتَنَا നീ ഞങ്ങളെ നേർവഴിയിലാക്കി وَهَبْ لَنَا ഞങ്ങൾക്ക് പ്രദാനം ചെയ്യേണമേ مِن لَّدُنكَ നിന്റെയടുക്കൽ നിന്നുള്ള رَحْمَةً കാരുണ്യം إِنَّكَ നിശ്ചയമായും നീ أَنتَ الْوَهَّابُ നീ തന്നെയാണ് ഏറ്റവും വലിയ (അനുഗ്രഹ) ദാതാവ്

## തിന്മയിൽ നിന്നും മോചനത്തിനുള്ള പ്രാർത്ഥന

رَبَّنَا اغْفِرْ لَنَا ذُنُوبَنَا وَإِسْرَافَنَا فِي أَمْرِنَا

وَثَبِّتْ أَقْدَامَنَا وَانصُرْنَا عَلَى الْقَوْمِ الْكَافِرِينَ ۝

ഞങ്ങളുടെ നാഥാ, ഞങ്ങളുടെ പാപങ്ങളെയും ഞങ്ങളുടെ കാര്യങ്ങളിലുള്ള അമിതത്വത്തെയും നീ ഞങ്ങൾക്ക് പൊറുത്തു തരേണമേ. ഞങ്ങളുടെ പാദങ്ങളെ ഉറപ്പിച്ചു നിർത്തേണമേ. അവിശ്വാസികളായ ജനങ്ങൾക്കെതിരെ ഞങ്ങളെ സഹായിക്കുകയും ചെയ്യേണമേ. (3:148)

رَبَّنَا ഞങ്ങളുടെ നാഥാ اغْفِرْ لَنَا നീ ഞങ്ങൾക്ക് പൊറുത്തു തരേണമേ ذُنُوبَنَا ഞങ്ങളുടെ പാപങ്ങൾ وَإِسْرَافَنَا ഞങ്ങളുടെ അമിതത്വത്തെയും فِي أَمْرِنَا ഞങ്ങളുടെ കാര്യങ്ങളിലുള്ള وَثَبِّتْ ഉറപ്പിച്ചു നിർത്തേണമേ أَقْدَامَنَا ഞങ്ങളുടെ പാദങ്ങളെ وَانصُرْنَا നീ ഞങ്ങളെ സഹായിക്കുകയും ചെയ്യേണമേ عَلَى الْقَوْمِ الْكَافِرِينَ അവിശ്വാസികളായ ജനങ്ങൾക്കെതിരെ

## സ്ഥിരചിത്തതക്കുള്ള പ്രാർത്ഥന

رَبَّنَا أَفْرِغْ عَلَيْنَا صَبْرًا وَثَبِّتْ أَقْدَامَنَا

وَانصُرْنَا عَلَى الْقَوْمِ الْكَافِرِينَ ۝

ഞങ്ങളുടെ നാഥാ, ഞങ്ങൾക്ക് നീ സഹനശക്തി ചൊരിഞ്ഞു തരികയും ഞങ്ങളുടെ പാദങ്ങളെ ഉറപ്പിച്ചു നിർത്തുകയും അവിശ്വാസികൾക്കെതിരെ ഞങ്ങളെ സഹായിക്കുകയും ചെയ്യേണമേ. (2:251)

رَبَّنَا ഞങ്ങളുടെ നാഥാ أَفْرِغْ عَلَيْنَا ഞങ്ങളിൽ നീ ചൊരിയേണമേ صَبْرًا സഹനശക്തി وَثَبِّتْ ഉറപ്പിച്ചു നിർത്തേണമേ أَقْدَامَنَا ഞങ്ങളുടെ പാദങ്ങളെ وَانصُرْنَا നീ ഞങ്ങളെ സഹായിക്കുകയും ചെയ്യേണമേ عَلَى الْقَوْمِ الْكَافِرِينَ അവിശ്വാസികളായ ജനങ്ങൾക്കെതിരെ

## നബി (സ) അധികമായി ചൊല്ലാറുണ്ടായിരുന്ന പ്രാർത്ഥന

رَبَّنَا اٰتِنَا فِي الدُّنْيَا حَسَنَةً

وَفِي الْاٰخِرَةِ حَسَنَةً وَقِنَا عَذَابَ النَّارِ ۝

ഞങ്ങളുടെ നാഥാ, ഐഹീകജീവിതത്തിൽ ഞങ്ങൾക്ക് നന്മ നൽകേണമേ. പരലോകത്തും നന്മ നൽകേണമേ. നരകശിക്ഷയിൽനിന്ന് ഞങ്ങളെ കാത്തുരക്ഷിക്കേണമേ. (2:202)

رَبَّنَا ഞങ്ങളുടെ നാഥാ اٰتِنَا ഞങ്ങൾക്ക് നൽകേണമേ فِي الدُّنْيَا ഐഹീകജീവിതത്തിൽ حَسَنَةً നന്മ وَفِي الْاٰخِرَةِ പാരത്രിക ജീവിതത്തിലും حَسَنَةً നന്മ وَقِنَا ഞങ്ങളെ കാത്തുരക്ഷിക്കേണമേ عَذَابَ النَّارِ നരക ശിക്ഷയിൽനിന്ന്

## ആരാധനയും ദുആയും സ്വീകരിക്കപ്പെടാനുള്ള പ്രാർത്ഥന

رَبَّنَا تَقَبَّلْ مِنَّا إِنَّكَ أَنتَ السَّمِيعُ الْعَلِيمُ ۝

رَبَّنَا وَاجْعَلْنَا مُسْلِمَيْنِ لَكَ وَمِن ذُرِّيَّتِنَا أُمَّةً مُّسْلِمَةً

لَّكَ وَأَرِنَا مَنَاسِكَنَا وَتُبْ عَلَيْنَا إِنَّكَ أَنتَ التَّوَّابُ

الرَّحِيمُ ۝

ഞങ്ങളുടെ നാഥാ, ഞങ്ങളിൽനിന്ന് (ഈ സേവന ത്തെ) സ്വീകരിക്കേണമേ. നിശ്ചയമായും എല്ലാം കേൾക്കു ന്നവനും നന്നായി അറിയുന്നവനും നീ തന്നെയാണ്. ഞങ്ങ ളുടെ നാഥാ! നീ ഞങ്ങൾ ഇരുവരെയും നിന്നെ അനുസരി ക്കുന്നവരാക്കുകയും ഞങ്ങളുടെ സന്തതികളിൽനിന്ന് നിന്നെ അനുസരിക്കുന്ന ഒരു സമുദായത്തെ എഴുന്നേല്പി ക്കുകയും ചെയ്യേണമേ. ഞങ്ങൾക്ക് ഞങ്ങളുടെ ആരാ ധനാവിധങ്ങൾ നീ കാണിച്ചുതരേണമേ. നീ ഞങ്ങളുടെ നേരെ കാരുണ്യത്തോടെ തിരിയേണമേ. നിശ്ചയമായും നീ തന്നെയാകുന്നു (നിന്റെ ദാസന്മാരുടെ നേരെ) വളരെയ ധികം ശ്രദ്ധതിരിക്കുന്നവനും കരുണാമയനും. (2:128,129)

رَبَّنَا ഞങ്ങളുടെ നാഥാ تَقَبَّلْ مِنَّا ഞങ്ങളിൽനിന്ന് സ്വീകരിക്കേണമേ إِنَّكَ أَنتَ السَّمِيعُ നിശ്ചയമായും എല്ലാം കേൾക്കുന്നവൻ നീ തന്നെയാണ് الْعَلِيمُ നന്നായി അറിയു ന്നവൻ رَبَّنَا ഞങ്ങളുടെ നാഥാ! وَاجْعَلْنَا നീ ഞങ്ങൾ ഇരുവ രെയും ആക്കേണമേ مُسْلِمَيْنِ لَكَ നിന്നെ അനുസരിക്കുന്ന വർ وَمِن ذُرِّيَّتِنَا ഞങ്ങളുടെ സന്തതികളിൽനിന്ന് أُمَّةً مُّسْلِمَةً അനുസരിക്കുന്ന ഒരു സമുദായത്തെ لَّكَ നിന്നെ وَأَرِنَا നീ ഞങ്ങൾക്ക് കാണിച്ചുതരേണമേ مَنَاسِكَنَا ഞങ്ങളുടെ ആരാ ധനാവിധങ്ങൾ وَتُبْ عَلَيْنَا നീ ഞങ്ങളുടെ നേരെ കാരുണ്യ ത്തോടെ തിരിയേണമേ إِنَّكَ أَنتَ التَّوَّابُ നിശ്ചയമായും നീ തന്നെയാകുന്നു വളരെയധികം കാരുണ്യത്തോടെ തിരിയുന്നവൻ الرَّحِيمُ കരുണാമയനും.

فَاطِرَ السَّمَاوَاتِ وَالْأَرْضِ أَنْتَ وَلِيِّي فِي الدُّنْيَا وَالْآخِرَةِ

تَوَفَّنِي مُسْلِمًا وَأَلْحِقْنِي بِالصَّالِحِينَ ۝

ആകാശങ്ങളുടെയും ഭൂമിയുടെയും സ്രഷ്ടാവേ, ഇഹത്തിലും പരത്തിലും നീ എന്റെ രക്ഷാകർത്താവാണ്. എന്നെ അനുസരണയുള്ളവനായി മരിപ്പിക്കുകയും സുകൃതവാന്മാരോടൊപ്പം ഉൾപ്പെടുത്തുകയും ചെയ്യേണമേ.

فَاطِرَ സ്രഷ്ടാവ്, السَّمَاوَاتِ ആകാശങ്ങളുടെയും وَالْأَرْضِ ഭൂമിയുടെയും أَنْتَ وَلِيِّي നീയാണ് എന്റെ രക്ഷാകർത്താവ്. فِي الدُّنْيَا ഇഹത്തിലും وَالْآخِرَةِ പരത്തിലും تَوَفَّنِي എന്നെ മരിപ്പിക്കേണമേ مُسْلِمًا അനുസരണയുള്ളവനായി وَأَلْحِقْنِي ഉൾപ്പെടുത്തുകയും ചെയ്യേണമേ بِالصَّالِحِينَ സുകൃതവാന്മാരോടൊപ്പം.

## അഭിവൃദ്ധി ലഭിക്കാനുള്ള പ്രാർത്ഥന

قُلِ اللَّهُمَّ مَالِكَ الْمُلْكِ تُؤْتِي الْمُلْكَ مَن تَشَاءُ وَتَنْزِعُ الْمُلْكَ مِمَّن تَشَاءُ وَتُعِزُّ مَن تَشَاءُ وَتُذِلُّ مَن تَشَاءُ بِيَدِكَ الْخَيْرُ إِنَّكَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ۝ تُولِجُ اللَّيْلَ فِي النَّهَارِ وَتُولِجُ النَّهَارَ فِي اللَّيْلِ وَتُخْرِجُ الْحَيَّ مِنَ الْمَيِّتِ وَتُخْرِجُ الْمَيِّتَ مِنَ الْحَيِّ وَتَرْزُقُ مَن تَشَاءُ بِغَيْرِ حِسَابٍ ۝

നീ പറയുക. സർവ്വാധിപത്യത്തിന്റെ ഉടമസ്ഥനായ അല്ലാഹുവേ, നീ ഉദ്ദേശിക്കുന്നവർക്ക് നീ ആധിപത്യം

നൽകുന്നു. നീ ഉദ്ദേശിക്കുന്നവരിൽനിന്നും നീ ആധിപത്യം നീക്കി കളയുന്നു. നീ ഉദ്ദേശിക്കുന്നവർക്ക് നീ അന്തസ്സ് നൽകുന്നു. നീ ഉദ്ദേശിക്കുന്നവരെ നീ അപമാനിതരാക്കുന്നു. എല്ലാ നന്മയും നിന്റെ കയ്യിലാണ് നിസ്സംശയം ! നീ എല്ലാ കാര്യങ്ങൾക്കും പൂർണ്ണമായും കഴിവുള്ളവനാണ്. നീ രാവിനെ പകലിലും പകലിനെ രാവിലും ലയിപ്പിക്കുന്നു. നിർജീവമായതിൽനിന്ന് ജീവനുള്ളതിനെയും ജീവനുള്ളതിൽനിന്ന് നിർജീവമായതിനെയും നീ ഉൽഭവിപ്പിക്കുന്നു. നീ ഉദ്ദേശിക്കുന്നവർക്ക് കണക്കില്ലാതെ (വിഭവങ്ങൾ) നൽകുകയും ചെയ്യുന്നു.(3:27,28)

قُلِ നീ പറയുക. اللّٰهُمَّ അല്ലാഹുവേ, مَالِكَ الْمُلْكِ സർവ്വാധിപത്യത്തിന്റെ ഉടമസ്ഥനായ تُؤْتِي الْمُلْكَ നീ ആധിപത്യം നൽകുന്നു. مَن تَشَاءُ നീ ഉദ്ദേശിക്കുന്നവർക്ക് وَتَنزِعُ الْمُلْكَ നീ ആധിപത്യം നീക്കി കളയുന്നു. مِمَّن تَشَاءُ നീ ഉദ്ദേശിക്കുന്നവരിൽനിന്നും وَتُعِزُّ مَن تَشَاءُ നീ ഉദ്ദേശിക്കുന്നവർക്ക് നീ അന്തസ്സ് നൽകുന്നു. وَتُذِلُّ مَن تَشَاءُ നീ ഉദ്ദേശിക്കുന്നവരെ നീ അപമാനിതരാക്കുന്നു. بِيَدِكَ الْخَيْرُ എല്ലാ നന്മയും നിന്റെ കയ്യിലാണ് إِنَّكَ നിസ്സംശയം നീ عَلَىٰ كُلِّ شَيْءٍ എല്ലാ കാര്യങ്ങൾക്കും قَدِيرٌ പൂർണ്ണമായും കഴിവുള്ളവനാണ്. تُولِجُ നീ ലയിപ്പിക്കുന്നു اللَّيْلَ രാവിനെ فِي النَّهَارِ പകലിലും وَتُولِجُ النَّهَارَ പകലിനെ ലയിപ്പിക്കുന്നു فِي اللَّيْلِ രാവിലും. وَتُخْرِجُ الْحَيَّ ജീവനുള്ളതിനെയും നീ ഉൽഭവിപ്പിക്കുന്നു مِنَ الْمَيِّتِ നിർജീവമായതിൽനിന്ന് وَتُخْرِجُ الْمَيِّتَ നിർജീവമായതിനെയും നീ ഉൽഭവിപ്പിക്കുന്നു مِنَ الْحَيِّ ജീവനുള്ളതിൽനിന്ന് وَتَرْزُقُ مَن تَشَاءُ നീ ഉദ്ദേശിക്കുന്നവർക്ക് (വിഭവങ്ങൾ) നൽകുകയും ചെയ്യുന്നു بِغَيْرِ حِسَابٍ കണക്കില്ലാതെ.

## ദൈവ ശിക്ഷയിൽ നിന്ന് രക്ഷപ്പെടാനും ദൈവസഹായത്തിനും വേണ്ടിയുള്ള പ്രാർത്ഥന

رَبَّنَا لَا تُؤَاخِذْنَا إِن نَّسِينَا أَوْ أَخْطَأْنَا رَبَّنَا وَلَا تَحْمِلْ عَلَيْنَا إِصْرًا كَمَا حَمَلْتَهُ عَلَى الَّذِينَ مِن قَبْلِنَا رَبَّنَا وَلَا تُحَمِّلْنَا مَا لَا طَاقَةَ لَنَا بِهِ وَاعْفُ عَنَّا وَاغْفِرْ لَنَا وَارْحَمْنَا أَنتَ مَوْلَانَا فَانصُرْنَا عَلَى الْقَوْمِ الْكَافِرِينَ ۝

ഞങ്ങളുടെ നാഥാ, ഞങ്ങൾ മറന്നുപോകുകയോ, തെറ്റുചെയ്യുകയോ ചെയ്തിട്ടുണ്ടെങ്കിൽ ഞങ്ങളെ ശിക്ഷിക്ക രുതേ, ഞങ്ങൾക്കു മുമ്പേ ഉണ്ടായിരുന്നവരുടെ മേൽ ചുമ ത്തിയതുപോലുള്ള ഭാരം ഞങ്ങളുടെമേൽ ചുമത്തരുതേ, ഞങ്ങളുടെ നാഥാ, ഞങ്ങൾക്ക് വഹിക്കാൻ കഴിവില്ലാത്ത ഭാരം ഞങ്ങളുടെമേൽ ചുമത്തരുതേ. ഞങ്ങൾക്ക് മാപ്പ് നല്കേണമേ, ഞങ്ങൾക്ക് പൊറുത്തുതരേണമേ. ഞങ്ങ ളോടു കരുണ ചെയ്യേണമേ. നീയാണ് ഞങ്ങളുടെ രക്ഷാധി കാരി. അതിനാൽ സത്യനിഷേധികളായ ജനങ്ങൾക്കെതി രിൽ ഞങ്ങളെ സഹായിക്കേണമേ. (2:287)

رَبَّنَا ഞങ്ങളുടെ നാഥാ, لَا تُؤَاخِذْنَا ഞങ്ങളെ ശിക്ഷിക്ക രുതേ إِن نَّسِينَا ഞങ്ങൾ മറന്നുപോകുകയോ أَوْ أَخْطَأْنَا ഞങ്ങൾ തെറ്റുചെയ്യുകയോ ചെയ്തിട്ടുണ്ടെങ്കിൽ رَبَّنَا ഞങ്ങ ളുടെ നാഥാ وَلَا تَحْمِلْ عَلَيْنَا ഞങ്ങളുടെമേൽ ചുമത്തരുതേ إِصْرًا ഭാരം كَمَا حَمَلْتَهُ നീ ചുമത്തിയതുപോലുള്ള عَلَى الَّذِينَ مِن قَبْلِنَا ഞങ്ങൾക്കു മുമ്പേ ഉണ്ടായിരുന്നവരുടെ മേൽ رَبَّنَا ഞങ്ങളുടെ നാഥാ وَلَا تُحَمِّلْنَا ഞങ്ങളുടെമേൽ ചുമത്തരുതേ مَا لَا طَاقَةَ لَنَا بِهِ ഞങ്ങൾക്ക് വഹിക്കാൻ കഴിവില്ലാത്ത وَاعْفُ عَنَّا ഞങ്ങൾക്ക് മാപ്പ് നല്കേണമേ وَاغْفِرْ لَنَا ഞങ്ങൾക്ക് പൊറു

ത്തുതരേണമേ وَارْحَمْنَا ഞങ്ങളോടു കരുണ ചെയ്യേണമേ أَنتَ مَوْلَانَا നീയാണ് ഞങ്ങളുടെ രക്ഷാധികാരി فَانصُرْنَا ഞങ്ങളെ സഹായിക്കേണമേ عَلَى الْقَوْمِ الْكَافِرِينَ സത്യനിഷേധികളായ ജനങ്ങൾക്കെതിരിൽ

## നരകശിക്ഷ അകറ്റുന്നതിനുള്ള പ്രാർത്ഥന

رَبَّنَا اصْرِفْ عَنَّا عَذَابَ جَهَنَّمَ إِنَّ عَذَابَهَا كَانَ غَرَامًا ۝ إِنَّهَا سَاءَتْ مُسْتَقَرًّا وَمُقَامًا ۝

ഞങ്ങളുടെ നാഥാ, ഞങ്ങളിൽനിന്ന് നരകശിക്ഷയെ തിരിച്ചുവിടേണമേ. തീർച്ചയായും അതിന്റെ ശിക്ഷ വളരെ വലിയ നാശമാണ്. അത് താൽക്കാലിക സ്ഥലമെന്ന നിലയ്ക്കും സ്ഥിരവാസ സ്ഥലമെന്ന നിലയ്ക്കും വളരെ ചീത്തയാണ്. (25:66, 67)

رَبَّنَا ഞങ്ങളുടെ നാഥാ اصْرِفْ عَنَّا ഞങ്ങളിൽനിന്ന് തിരിച്ചുവിടേണമേ. عَذَابَ جَهَنَّمَ നരകശിക്ഷയെ إِنَّ عَذَابَهَا തീർച്ചയായും അതിന്റെ ശിക്ഷ كَانَ غَرَامًا വളരെ വലിയ നാശമാണ് إِنَّهَا سَاءَتْ നിശ്ചയമായും വളരെ ചീത്തയാണ് مُسْتَقَرًّا താൽക്കാലിക സ്ഥലമെന്ന നിലയ്ക്കും وَمُقَامًا സ്ഥിരവാസ സ്ഥലമെന്ന നിലയ്ക്കും

## സത്യം സ്വീകരിക്കാനും പര്യവസാനം നന്നാകാനും വേണ്ടിയുള്ള പ്രാർത്ഥന

رَبَّنَا إِنَّنَا سَمِعْنَا مُنَادِيًا يُنَادِي لِلْإِيمَانِ أَنْ آمِنُوا بِرَبِّكُمْ

فَآمَنَّا رَبَّنَا فَاغْفِرْ لَنَا ذُنُوبَنَا وَكَفِّرْ عَنَّا سَيِّئَاتِنَا وَتَوَفَّنَا مَعَ الْأَبْرَارِ رَبَّنَا وَآتِنَا مَا وَعَدتَّنَا عَلَىٰ رُسُلِكَ وَلَا تُخْزِنَا يَوْمَ الْقِيَامَةِ إِنَّكَ لَا تُخْلِفُ الْمِيعَادَ ۝

ഞങ്ങളുടെ നാഥാ, സത്യവിശ്വാസത്തിലേക്ക് (ഞങ്ങളെ) വിളിക്കുന്ന ഒരാളുടെ വിളി ഞങ്ങൾ കേട്ടു. നിങ്ങളുടെ നാഥനെ വിശ്വസിക്കുക എന്ന് അദ്ദേഹം വിളിച്ചു പറയുന്നു. അപ്പോൾ ഞങ്ങൾ വിശ്വസിച്ചു. ഞങ്ങളുടെ രക്ഷിതാവേ, അതുകൊണ്ട് ഞങ്ങളുടെ പാപങ്ങൾ ഞങ്ങൾക്ക് നീ പൊറുത്തു തരികയും ഞങ്ങളുടെ തിന്മകളെ ഞങ്ങളിൽ നിന്ന് അകറ്റികളയുകയും സുകൃതവാന്മാരുടെ കൂടെ (അവരിൽ ഉൾപ്പെടുത്തി) ഞങ്ങളെ മരിപ്പിക്കുകയും ചെയ്യേണമേ. ഞങ്ങളുടെ നാഥാ, നിന്റെ ദൂതന്മാർ മുഖേന നീ ഞങ്ങൾക്ക് വാഗ്ദാനം ചെയ്തത് ഞങ്ങൾക്ക് നീ പ്രദാനം ചെയ്യേണമേ. പുനരുത്ഥാന നാളിൽ ഞങ്ങളെ അപമാനിക്കരുതേ. നിശ്ചയമായും നീ വാഗ്ദാനം ലംഘിക്കുകയില്ല. (3:194,195)

رَّبَّنَا ഞങ്ങളുടെ നാഥാ إِنَّنَا سَمِعْنَا നിശ്ചയമായും ഞങ്ങൾ കേട്ടു مُنَادِيًا ഒരാളുടെ വിളി يُنَادِي لِلْإِيمَانِ സത്യവിശ്വാസത്തിലേക്ക് വിളിക്കുന്ന أَنْ آمِنُوا നിങ്ങൾ വിശ്വസിക്കുക بِرَبِّكُمْ നിങ്ങളുടെ നാഥനെ فَآمَنَّا അപ്പോൾ ഞങ്ങൾ വിശ്വസിച്ചു رَبَّنَا ഞങ്ങളുടെ രക്ഷിതാവേ فَاغْفِرْ لَنَا ഞങ്ങൾക്ക് നീ പൊറുത്തു തരേണമേ ذُنُوبَنَا ഞങ്ങളുടെ പാപങ്ങൾ وَكَفِّرْ عَنَّا ഞങ്ങളിൽ നിന്ന് അകറ്റികളയുകയും ചെയ്യേണമേ سَيِّئَاتِنَا ഞങ്ങളുടെ തിന്മകളെ وَتَوَفَّنَا ഞങ്ങളെ മരിപ്പിക്കുകയും ചെയ്യേണമേ مَعَ الْأَبْرَارِ സുകൃതവാന്മാരുടെ കൂടെ رَبَّنَا ഞങ്ങളുടെ നാഥാ وَآتِنَا ഞങ്ങൾക്ക് നീ പ്രദാനം ചെയ്യേണമേ مَا وَعَدتَّنَا നീ ഞങ്ങൾക്ക് വാഗ്ദാനം ചെയ്തത് عَلَىٰ رُسُلِكَ

നിന്റെ ദൂതന്മാർ മുഖേന وَلَا تُخْزِنَا ഞങ്ങളെ അപമാനിക്കരുതെ يَوْمَ الْقِيَامَةِ പുനരുത്ഥാന നാളിൽ إِنَّكَ നിശ്ചയമായും നീ لَا تُخْلِفُ الْمِيعَادَ വാഗ്ദാനം ലംഘിക്കുകയില്ല.

## സഹനം ലഭിക്കാനുള്ള പ്രാർത്ഥന

رَبَّنَا أَفْرِغْ عَلَيْنَا صَبْرًا وَتَوَفَّنَا مُسْلِمِينَ ۝

ഞങ്ങളുടെ നാഥാ, നീ ഞങ്ങൾക്ക് സ്ഥിരചിത്തത പ്രദാനം ചെയ്യേണമേ, അനുസരണമുള്ളവരായി ഞങ്ങളെ മരിപ്പിക്കുകയും ചെയ്യേണമേ. (7:127)

رَبَّنَا ഞങ്ങളുടെ നാഥാ أَفْرِغْ عَلَيْنَا നീ ഞങ്ങൾക്ക് പ്രദാനം ചെയ്യേണമേ صَبْرًا സ്ഥിരചിത്തത وَتَوَفَّنَا നീ ഞങ്ങളെ മരിപ്പിക്കുകയും ചെയ്യേണമേ مُسْلِمِينَ അനുസരണമുള്ളവരായി

## അക്രമികളിൽനിന്ന് രക്ഷപ്പെടാനുള്ള പ്രാർത്ഥന

رَبَّنَا أَخْرِجْنَا مِنْ هَٰذِهِ الْقَرْيَةِ الظَّالِمِ أَهْلُهَا وَاجْعَل لَّنَا مِن لَّدُنكَ وَلِيًّا وَاجْعَل لَّنَا مِن لَّدُنكَ نَصِيرًا ۝

ഞങ്ങളുടെ നാഥാ, അക്രമികളായ നിവാസികളുള്ള ഈ നാട്ടിൽനിന്ന് ഞങ്ങളെ നീ മോചിപ്പിക്കേണമേ. ഞങ്ങൾക്ക് നിന്നിൽനിന്ന് ഒരു സുഹൃത്തിനെ നിശ്ചയിച്ചു തരേണമേ. നിന്റെ പക്കൽ നിന്ന് ഒരു സഹായിയേയും നീ ഞങ്ങൾക്ക് നിശ്ചയിച്ചു തരേണമേ. (4:76)

رَبَّنَا ഞങ്ങളുടെ നാഥാ أَخۡرِجۡنَا ഞങ്ങളെ നീ മോചി പ്പിക്കേണമേ مِنۡ هَٰذِهِ ٱلۡقَرۡيَةِ ഈ നാട്ടിൽനിന്ന് ٱلظَّالِمِ أَهۡلُهَا അക്രമികളായ നിവാസികളുള്ള وَٱجۡعَل لَّنَا ഞങ്ങൾക്ക് നിശ്ച യിച്ചു തരേണമേ مِن لَّدُنكَ നിന്റെ പക്കൽ നിന്ന് وَلِيًّا ഒരു സുഹൃത്തിനെ وَٱجۡعَل لَّنَا ഞങ്ങൾക്ക് നിശ്ചയിച്ചു തരേണമേ مِن لَّدُنكَ നിന്റെ പക്കൽ നിന്ന സഹായിയേയും نَصِيرًا

## അവിശ്വാസികൾക്ക് പരീക്ഷണത്തിനു കാരണമാക്കാതിരിക്കാനുള്ള പ്രാർത്ഥന

عَلَى ٱللَّهِ تَوَكَّلۡنَا رَبَّنَا لَا تَجۡعَلۡنَا فِتۡنَةً لِّلۡقَوۡمِ ٱلظَّالِمِينَ ۝ وَنَجِّنَا بِرَحۡمَتِكَ مِنَ ٱلۡقَوۡمِ ٱلۡكَافِرِينَ ۝

അല്ലാഹുവിനെ മാത്രമാണ് ഞങ്ങൾ ആശ്രയമാക്കിയി ട്ടുള്ളത്, ഞങ്ങളുടെ നാഥാ, നീ ഞങ്ങളെ അക്രമികൾക്ക് ഒരു പരീക്ഷണമാക്കരുതേ. അവിശ്വാസികളായ ജനങ്ങ ളിൽനിന്ന് നിന്റെ കാരുണ്യത്താൽ ഞങ്ങളെ രക്ഷിക്കേണ മേ. (10:86,87)

عَلَى ٱللَّهِ അല്ലാഹുവിൽ تَوَكَّلۡنَا ഞങ്ങൾ ആശ്രയമാക്കി യിട്ടുള്ളത് رَبَّنَا لَا تَجۡعَلۡنَا ഞങ്ങളുടെ നാഥാ, നീ ഞങ്ങളെ ആക്കരുതെ فِتۡنَةً പരീക്ഷണം لِّلۡقَوۡمِ ٱلظَّالِمِينَ അക്രമികളായ ജനങ്ങൾക്ക് وَنَجِّنَا ഞങ്ങളെ രക്ഷിക്കേണമേ بِرَحۡمَتِكَ നിന്റെ കാരുണ്യത്താൽ مِنَ ٱلۡقَوۡمِ ٱلۡكَافِرِين അവിശ്വാസിക ളായ ജനങ്ങളിൽനിന്ന്

## കാരുണ്യത്തിനായുള്ള പ്രാർഥന

رَبَّنَا ظَلَمْنَا أَنفُسَنَا وَإِن لَّمْ تَغْفِرْ لَنَا وَتَرْحَمْنَا لَنَكُونَنَّ مِنَ الْخَاسِرِينَ ۝

ഞങ്ങളുടെ നാഥാ, ഞങ്ങൾ ഞങ്ങളോടുതന്നെ തെറ്റു ചെയ്തുപോയി. നീ ഞങ്ങൾക്ക് പൊറുത്തു തരികയും ഞങ്ങളോട് കരുണ കാണിക്കുകയും ചെയ്യാത്തപക്ഷം തീർച്ചയായും ഞങ്ങൾ നഷ്ടപ്പെട്ടവരിൽപെട്ടുപോകും. (7:24)

رَبَّنَا ظَلَمْنَا ഞങ്ങളുടെ നാഥാ ഞങ്ങൾ അക്രമം പ്രവർത്തിച്ചുപോയി أَنفُسَنَا ഞങ്ങളോടുതന്നെ وَإِن لَّمْ تَغْفِرْ لَنَا നീ ഞങ്ങൾക്ക് പൊറുത്തു തരുന്നില്ലെങ്കിൽ وَتَرْحَمْنَا ഞങ്ങളോട് കരുണ കാണിക്കുകയും لَنَكُونَنَّ ഞങ്ങൾ ആയിത്തീരുന്നതാണ് مِنَ الْخَاسِرِينَ നഷ്ടപ്പെട്ടവരിൽ

رَبَّنَا آتِنَا مِن لَّدُنكَ رَحْمَةً وَهَيِّئْ لَنَا مِنْ أَمْرِنَا رَشَدًا ۝

ഞങ്ങളുടെ നാഥാ, നീ ഞങ്ങൾക്ക് നിന്റെ പക്കൽ നിന്നുള്ള കാരുണ്യം നല്കേണമേ. ഞങ്ങളുടെ കാര്യത്തിൽ നീ ഞങ്ങൾക്ക് വഴിയൊരുക്കി തരികയും ചെയ്യേണമേ.(18:11)

رَبَّنَا آتِنَا ഞങ്ങളുടെ നാഥാ, നീ ഞങ്ങൾക്ക് നല്കേണമേ مِن لَّدُنكَ നിന്റെ പക്കൽ നിന്നുള്ള رَحْمَةً കാരുണ്യം وَهَيِّئْ لَنَا നീ ഞങ്ങൾക്ക് ഒരുക്കി തരികയും ചെയ്യേണമേ مِنْ أَمْرِنَا ഞങ്ങളുടെ കാര്യത്തിൽ رَشَدًا വഴി

## പൊറുക്കലിനും കാരുണ്യത്തിനുമായുള്ള പ്രാർത്ഥന

رَبِّ اغْفِرْ وَارْحَمْ وَأَنتَ خَيْرُ الرَّاحِمِينَ ۝

എന്റെ നാഥാ, നീ പൊറുത്തുതരികയും കരുണ ചെയ്യുകയും ചെയ്യേണമേ. നീ കരുണ ചെയ്യുന്നവരിൽ ഉത്തമനാകുന്നു.(23:119)

رَبِّ اغْفِرْ എന്റെ നാഥാ, നീ പൊറുത്തുതരേണമേ وَارْحَمْ കരുണ ചെയ്യുകയും ചെയ്യേണമേ وَأَنتَ നീയാണ് خَيْرُ الرَّاحِمِينَ കരുണ ചെയ്യുന്നവരിൽ ഉത്തമൻ.

## പ്രബോധനത്തിൽ വിജയം ലഭിക്കാനുള്ള പ്രാർത്ഥന

رَبِّ اشْرَحْ لِي صَدْرِي ۝ وَيَسِّرْ لِي أَمْرِي ۝ وَاحْلُلْ عُقْدَةً مِّن لِّسَانِي ۝ يَفْقَهُوا قَوْلِي ۝

എന്റെ നാഥാ, നീ എനിക്ക് എന്റെ ഹൃദയത്തെ വികസിപ്പിച്ച് തരേണമേ. (എന്റെ ബാധ്യതകൾ നിറവേറ്റുന്നതിന്) എന്റെ കാര്യം എളുപ്പമാക്കി തരേണമേ. എന്റെ നാവിൽ നിന്ന് കെട്ടഴിച്ചു തരേണമേ അവർ (ജനങ്ങൾ) എന്റെ വാക്ക് (എളുപ്പത്തിൽ) മനസ്സിലാക്കുന്നതിനു വേണ്ടി. (20:26-29)

رَبِّ എന്റെ നാഥാ اشْرَحْ لِي നീ എനിക്ക് വികസിപ്പിച്ച് തരേണമേ صَدْرِي എന്റെ ഹൃദയത്തെ وَيَسِّرْ لِي എനിക്ക് എളുപ്പമാക്കി തരേണമേ أَمْرِي എന്റെ കാര്യം وَاحْلُلْ അഴിച്ചു തരേണമേ عُقْدَةً കെട്ട് مِّن لِّسَانِي എന്റെ നാവിൽ നിന്ന് يَفْقَهُوا

അവർ മനസ്സിലാക്കുന്നതിനു വേണ്ടി قَوْلِي എന്റെ വാക്ക്

## സത്യാസത്യ വിവേചനത്തിനുള്ള പ്രാർഥന

رَبَّنَا افْتَحْ بَيْنَنَا وَبَيْنَ قَوْمِنَا بِالْحَقِّ

وَأَنتَ خَيْرُ الْفَاتِحِينَ ۝

ഞങ്ങളുടെ നാഥാ, ഞങ്ങളുടേയും ഞങ്ങളുടെ ജനങ്ങളുടേയും ഇടയിൽ സത്യമനുസരിച്ച് നീ തീരുമാനം കല്പിക്കേണമേ. തീരുമാനം ചെയ്യുന്നവരിൽ നീ ഏറ്റവും ഉത്തമനാണല്ലോ.(7:90)

رَبَّنَا ഞങ്ങളുടെ നാഥാ افْتَحْ തീരുമാനം കല്പിക്കേണമേ بَيْنَنَا ഞങ്ങളുടെ ഇടയിൽ وَبَيْنَ قَوْمِنَا ഞങ്ങളുടെ ജനങ്ങളുടേയും ഇടയിൽ بِالْحَقِّ സത്യമനുസരിച്ച وَأَنتَ നീയാണ് خَيْرُ الْفَاتِحِينَ തീരുമാനം ചെയ്യുന്നവരിൽ ഏറ്റവും ഉത്തമൻ

## അക്രമികളായ ജനങ്ങളിൽ ഉൾപ്പെടാതിരിക്കാനുള്ള പ്രാർത്ഥന

رَبِّ إِمَّا تُرِيَنِّي مَا يُوعَدُونَ ۝

رَبِّ فَلَا تَجْعَلْنِي فِي الْقَوْمِ الظَّالِمِينَ ۝

എന്റെ നാഥാ അവർക്ക് താക്കീത് നല്കപ്പെടുന്ന ശിക്ഷ നീ എനിക്ക് കാണിച്ചു തരുന്നപക്ഷം, എന്റ നാഥാ, എന്നെ നീ അക്രമികളായ ജനങ്ങളിൽ ഉൾപ്പെടുത്തരുതേ. (23:94,95)

رَبِّ എന്റെ നാഥാ إِمَّا تُرِيَنِّي നീ എനിക്ക് കാണിച്ചു തരുന്നപക്ഷം مَا يُوعَدُونَ അവർക്ക് താക്കീത് നല്കപ്പെടുന്ന ശിക്ഷ رَبِّ എന്റ നാഥാ فَلَا تَجْعَلْنِي എന്നെ നീ ഉൾപ്പെടുത്ത രുതേ فِي الْقَوْمِ الظَّالِمِينَ അക്രമികളായ ജനങ്ങളിൽ

## സത്യമായി വിധിക്കുവാനും സഹായത്തിനുമുള്ള പ്രാർത്ഥന

رَبِّ احْكُم بِالْحَقِّ وَرَبُّنَا الرَّحْمَٰنُ الْمُسْتَعَانُ

عَلَىٰ مَا تَصِفُونَ ۝

എന്റെ നാഥാ, നീ സത്യമായി വിധി കല്പിക്കേണ മേ. നമ്മുടെ നാഥൻ പരമകാരുണികനാണ്, നിങ്ങൾ (അവി ശ്വാസികൾ) ചിത്രീകരിക്കുന്നതിന്നെതിരിൽ സഹായമ ഭ്യർത്ഥിക്കപ്പെടുന്നവനുമാണ്. (21:113)

رَبِّ എന്റെ നാഥാ احْكُم വിധി കല്പിക്കേണമേ بِالْحَقِّ സത്യമായി وَرَبُّنَا നമ്മുടെ നാഥൻ الرَّحْمَٰنُ പരമകാരുണിക നാണ് الْمُسْتَعَانُ സഹായമഭ്യർത്ഥിക്കപ്പെടുന്നവനുമാണ് عَلَىٰ مَا تَصِفُونَ നിങ്ങൾ ചിത്രീകരിക്കുന്നതിന്നെതിരിൽ

## പാപപൊറുതിക്കുവേണ്ടിയുള്ള പ്രാർത്ഥന

سَمِعْنَا وَأَطَعْنَا غُفْرَانَكَ رَبَّنَا وَإِلَيْكَ الْمَصِيرُ ۝

ഞങ്ങൾ (അല്ലാഹുവിന്റെ കല്പന) കേൾക്കുകയും (ഹൃദയപൂർവ്വം) അനുസരിക്കുകയും ചെയ്തിരിക്കുന്നു. ഞങ്ങളുടെ നാഥാ, നിന്നിൽനിന്നുള്ള പാപപൊറുതിക്ക് ഞങ്ങൾ അർത്ഥിക്കുന്നു. നിന്നിലേക്ക് തന്നെയാണ് (ഞങ്ങ

ളുടെ) മടക്കം. (2:286)

سَمِعْنَا ഞങ്ങൾ കേട്ടുوَأَطَعْنَا ഞങ്ങൾ അനുസരിക്കുകയും ചെയ്തു غُفْرَانَكَ നിന്നിൽനിന്നുള്ള പാപപ്പൊറുതി رَبَّنَا ഞങ്ങളുടെ നാഥാ وَإِلَيْكَ الْمَصِيرُ നിന്നിലേക്ക് തന്നെയാണ് മടക്കം

## പൊറുക്കലിനും കരുണ്യത്തിനുമുള്ള പ്രാർത്ഥന

رَبَّنَا آمَنَّا فَاغْفِرْ لَنَا وَارْحَمْنَا

وَأَنتَ خَيْرُ الرَّاحِمِينَ ۝

ഞങ്ങളുടെ നാഥാ, ഞങ്ങൾ വിശ്വസിച്ചു. അതിനാൽ ഞങ്ങൾക്ക് പൊറുത്തുതരേണമേ. ഞങ്ങളോട് കരുണ ചെയ്യേണമേ. നീ കരുണ ചെയ്യുന്നവരിൽ ഏറ്റവും ഉത്തമനാണല്ലോ.(23:110)

رَبَّنَا ഞങ്ങളുടെ നാഥാ آمَنَّا ഞങ്ങൾ വിശ്വസിച്ചു فَاغْفِرْ لَنَا അതിനാൽ ഞങ്ങൾക്ക് പൊറുത്തുതരേണമേ وَارْحَمْنَا ഞങ്ങളോട് കരുണ ചെയ്യേണമേ وَأَنتَ നീയാകുന്നു خَيْرُ الرَّاحِمِينَ കരുണ ചെയ്യുന്നവരിൽ ഏറ്റവും ഉത്തമൻ

## സന്താനങ്ങളുടെ നന്മക്കായുള്ള പ്രാർത്ഥന

رَبِّ اجْعَلْنِي مُقِيمَ الصَّلَاةِ وَمِن ذُرِّيَّتِي رَبَّنَا وَتَقَبَّلْ

دُعَاءِ ۝ رَبَّنَا اغْفِرْ لِي وَلِوَالِدَيَّ وَلِلْمُؤْمِنِينَ يَوْمَ يَقُومُ الْحِسَابُ ۝

എന്റെ നാഥാ, നീ എന്നെ നമസ്ക്കാരം നല്ലപോലെ നിർവഹിക്കുന്നവനാക്കേണമേ. എന്റെ സന്തതികളിൽ നിന്നും. ഞങ്ങളുടെ നാഥാ, എന്റെ പ്രാർത്ഥന സ്വീകരിച്ചാലും. ഞങ്ങളുടെ നാഥാ, എനിക്കും എന്റെ മാതാപിതാക്കൾക്കും സത്യവിശ്വാസികൾക്കും വിചാരണ നിലവിൽ വരുന്ന നാളിൽ പൊറുത്തു തരേണമേ.(14:41,42)

رَبِّ എന്റെ നാഥാ اجْعَلْنِي നീ എന്നെ ആക്കേണമേ مُقِيمَ الصَّلَاةِ നമസ്ക്കാരം നല്ലപോലെ നിർവഹിക്കുന്നവൻ وَمِن ذُرِّيَّتِي എന്റെ സന്തതികളിൽ നിന്നും رَبَّنَا ഞങ്ങളുടെ നാഥാ وَتَقَبَّلْ നീ സ്വീകരിച്ചാലും دُعَاءِ പ്രാർത്ഥന

رَبَّنَا ഞങ്ങളുടെ നാഥാ اغْفِرْ لِي എനിക്ക് പൊറുത്തു തരേണമേ وَلِوَالِدَيَّ എന്റെ മാതാപിതാക്കൾക്കും وَلِلْمُؤْمِنِينَ സത്യവിശ്വാസികൾക്കും يَوْمَ يَقُومُ الْحِسَابُ വിചാരണ നിലവിൽ വരുന്ന നാളിൽ

## മാതാപിതാക്കളുടെ നന്മക്കായുള്ള പ്രാർത്ഥന

رَّبِّ ارْحَمْهُمَا كَمَا رَبَّيَانِي صَغِيرًا ۝

എന്റെ നാഥാ, അവർ രണ്ടുപേരും എന്നെ ചെറുപ്രായത്തിൽ പോറ്റിവളർത്തിയത് പൊലെ നീയും അവർക്ക് കരുണ ചെയ്യേണമേ. (17:25)

رَّبِّ ارْحَمْهُمَا എന്റെ നാഥാ അവർ ഇരുവരോടും കരുണ ചെയ്യേണമേ كَمَا പൊലെ رَبَّيَانِي എന്നെ പോറ്റിവളർത്തിയത് صَغِيرًا ചെറു പ്രായത്തിൽ

# ദൈവപ്രീതി കരസ്ഥമാകുന്ന പ്രവർത്തി ചെയ്യാനുമുള്ള പ്രാർത്ഥന

رَبِّ أَوْزِعْنِي أَنْ أَشْكُرَ نِعْمَتَكَ الَّتِي أَنْعَمْتَ عَلَيَّ وَعَلَىٰ

وَالِدَيَّ وَأَنْ أَعْمَلَ صَالِحًا تَرْضَاهُ وَأَدْخِلْنِي بِرَحْمَتِكَ

فِي عِبَادِكَ الصَّالِحِينَ ۝

എന്റെ നാഥാ, നീ എനിക്കും എന്റെ മാതാപിതാക്കൾക്കും ചെയ്തുതന്ന അനുഗ്രഹത്തിന് നന്ദി കാണിക്കാനും നീ തൃപ്തിപ്പെടുന്ന സൽകർമ്മങ്ങൾ അനുഷ്ഠിക്കാനും എന്നെ അനുഗ്രഹിക്കുകയും നിന്റെ കാരുണ്യം കൊണ്ട് നിന്റെ സദ്വൃത്തരായ ദാസൻമാരിൽ നീ എന്നെ ഉൾപ്പെടുത്തുകയും ചെയ്യേണമേ. (27:20)

رَبِّ എന്റെ നാഥാ أَوْزِعْنِي എന്നെ അനുഗ്രഹിക്കേണമേ أَنْ أَشْكُرَ എനിക്ക് നന്ദി കാണിക്കാനും نِعْمَتَكَ നിന്റെ അനുഗ്രഹത്തിന് الَّتِي أَنْعَمْتَ നീ അനുഗ്രഹിച്ച عَلَيَّ എനിക്കും وَعَلَىٰ وَالِدَيَّ എന്റെ മാതാപിതാക്കൾക്കും وَأَنْ أَعْمَلَ അനുഷ്ഠിക്കാനും صَالِحًا സൽകർമ്മങ്ങൾ تَرْضَاهُ നീ തൃപ്തിപ്പെടുന്ന وَأَدْخِلْنِي നീ എന്നെ പ്രവേശിപ്പിക്കേണമേ بِرَحْمَتِكَ നിന്റെ കാരുണ്യം കൊണ്ട് فِي عِبَادِكَ നിന്റെ ദാസൻമാരിൽ الصَّالِحِينَ സദ്വൃത്തരായ

## സന്തതികളെ നന്മക്കായുള്ള പ്രാർത്ഥന

رَبِّ أَوْزِعْنِي أَنْ أَشْكُرَ نِعْمَتَكَ الَّتِي أَنْعَمْتَ عَلَيَّ

وَعَلَىٰ وَالِدَيَّ وَأَنْ أَعْمَلَ صَالِحًا تَرْضَاهُ وَأَصْلِحْ لِي فِي

ذُرِّيَّتِي إِنِّي تُبْتُ إِلَيْكَ وَإِنِّي مِنَ الْمُسْلِمِينَ ۝

എന്റെ നാഥാ, നീ എനിക്കും എന്റെ മാതാപിതാക്കൾക്കും ചെയ്തിരിക്കുന്ന അനുഗ്രഹങ്ങൾക്ക് നന്ദി കാണിക്കുവാനും നീ തൃപ്തിപ്പെടുന്ന സൽക്കർമ്മങ്ങൾ ചെയ്യുവാനും എനിക്ക് കഴിവും പ്രേരണയും പ്രദാനം ചെയ്യേണമേ. എന്റെ സന്തതികളിൽ നീ എനിക്ക് നന്മയുണ്ടാക്കേണമേ. ഞാൻ നിന്നിലേക്ക് തീർച്ചയായും മടങ്ങുന്നു. ഞാൻ (നിന്നെ) പരിപൂർണ്ണമായി അനുസരിക്കുന്നവരിൽ പ്പെട്ടവനാണ്. (46:16)

رَبِّ എന്റെ നാഥാ أَوْزِعْنِي എന്നെ അനുഗ്രഹിക്കേണമേ أَنْ أَشْكُرَ എനിക്ക് നന്ദി കാണിക്കാനും نِعْمَتَكَ നിന്റെ അനുഗ്രഹത്തിന് الَّتِي أَنْعَمْتَ നീ അനുഗ്രഹിച്ച عَلَيَّ എനിക്കും وَعَلَىٰ وَالِدَيَّ എന്റെ മാതാപിതാക്കൾക്കും وَأَنْ أَعْمَلَ അനുഷ്ഠിക്കാനും صَالِحًا സൽകർമ്മങ്ങൾ تَرْضَاهُ നീ തൃപ്തിപ്പെടുന്ന وَأَصْلِحْ لِي നീ എനിക്ക് നന്മയുണ്ടാക്കേണമേ فِي ذُرِّيَّتِي എന്റെ സന്തതികളിൽ إِنِّي تُبْتُ ഞാൻ മടങ്ങുന്നു إِلَيْكَനിന്നിലേക്ക് وَإِنِّي നിശ്ചയമായും ഞാൻ مِنَ الْمُسْلِمِينَ പൂർണ്ണമായും അനുസരിക്കുന്നവരിൽ പെട്ടവനാണ്.

## ഭാവി തലമുറ നന്മയോടെ സ്മരിക്കാനുള്ള പ്രാര്‍ത്ഥന

رَبِّ هَبْ لِي حُكْمًا وَأَلْحِقْنِي بِالصَّالِحِينَ ۝

وَاجْعَل لِّي لِسَانَ صِدْقٍ فِي الْآخِرِينَ ۝

وَاجْعَلْنِي مِن وَرَثَةِ جَنَّةِ النَّعِيمِ ۝

എന്റെ നാഥാ, നീ എനിക്ക് വിവേകജ്ഞാനം നല്കുകയും എന്നെ സുകൃതവാന്‍മാരില്‍ ഉള്‍പ്പെടുത്തുകയും ചെയ്യേണമേ. പിന്‍തലമുറകളില്‍ ശാശ്വതമായി നിലനില്‍ക്കുന്ന പ്രശംസ നീ എനിക്ക് നല്‍കേണമേ. നീ എന്നെ സുഖാനുഭൂതിയുടെ സ്വര്‍ഗ്ഗത്തിന്റെ അവകാശികളില്‍ പെട്ടവനാക്കേണമേ. (26:84-86)

رَبِّ هَبْ لِي എന്റെ നാഥാ നീ എനിക്ക് നല്‍കേണമേ حُكْمًا വിവേകജ്ഞാനം وَأَلْحِقْنِي ഉള്‍പ്പെടുത്തുകയും ചെയ്യേണമേ بِالصَّالِحِينَ സുകൃതവാന്‍മാരില്‍ وَاجْعَل لِّي നീ എനിക്ക് നല്‍കേണമേ لِسَانَ صِدْقٍ ശാശ്വതമായി നിലനില്‍ക്കുന്ന പ്രശംസ فِي الْآخِرِينَ പിന്‍തലമുറകളില്‍ وَاجْعَلْنِي നീ എന്നെ ഉള്‍പ്പെടുത്തേണമേ مِن وَرَثَةِ അവകാശികളില്‍നിന്ന് جَنَّةِ النَّعِيمِ സുഖാനുഭൂതിയുടെ സ്വര്‍ഗ്ഗത്തിന്റെ

## ഇണകളില്‍ നിന്നും സന്തതികളില്‍ നിന്നും കണ്‍കുളിര്‍മ്മ ലഭിക്കാനുള്ള പ്രാര്‍ത്ഥന

رَبَّنَا هَبْ لَنَا مِنْ أَزْوَاجِنَا وَذُرِّيَّاتِنَا قُرَّةَ أَعْيُنٍ

وَاجْعَلْنَا لِلْمُتَّقِينَ إِمَامًا ۝

ഞങ്ങളുടെ നാഥാ, ഞങ്ങളുടെ ഇണകളിൽ നിന്നും സന്തതികളിൽ നിന്നും ഞങ്ങൾക്ക് കൺകുളിർമ്മ(പരമസംതൃപ്തി) പ്രദാനം ചെയ്യേണമേ. ദോഷബാധയെ സൂക്ഷിക്കുന്നവർക്ക് ഞങ്ങളെ അനുകരണ യേഗ്യരാക്കിത്തീർക്കേണമേ.(25:75)

رَبَّنَا ഞങ്ങളുടെ നാഥാ هَبْ لَنَا ഞങ്ങൾക്ക് പ്രദാനം ചെയ്യേണമേ مِنْ أَزْوَاجِنَا ഞങ്ങളുടെ ഇണകളിൽ നിന്നും وَذُرِّيَّاتِنَا ഞങ്ങളുടെ സന്തതികളിൽ നിന്നും قُرَّةَ أَعْيُنٍ കൺകുളിർമ്മ وَاجْعَلْنَا നീ ഞങ്ങൾക്ക് നൽകേണമേ لِلْمُتَّقِينَ ദോഷബാധയെ സൂക്ഷിക്കുന്നവർക്ക إِمَامًا അനുകരണ യോഗ്യൻ ( നേതാവ്)

## പരിശുദ്ധരും സൽക്കർമ്മികളുമായ സന്തതികളെ ലഭിക്കാനുള്ള പ്രാർത്ഥന

رَبِّ هَبْ لِي مِن لَّدُنكَ ذُرِّيَّةً طَيِّبَةً

إِنَّكَ سَمِيعُ الدُّعَاءِ ۝

എന്റെ നാഥാ, നീ എനിക്ക് നിന്റെ പക്കൽ നിന്ന് പരിശുദ്ധരായ സന്തതികളെ പ്രദാനം ചെയ്യേണമേ. തീർച്ചയായും നീ പ്രാർത്ഥന കേൾക്കുന്നവനാണല്ലോ. (3:39)

رَبِّ എന്റെ നാഥാ هَبْ لِي നീ എനിക്ക് പ്രദാനം ചെയ്യേണമേ مِن لَّدُنكَ നിന്റെ പക്കൽ നിന്ന് ذُرِّيَّةً طَيِّبَةً പരിശുദ്ധരായ സന്തതികളെ إِنَّكَ നിശ്ചയമായും നീ سَمِيعُ الدُّعَاءِ പ്രാർഥന കേൾക്കുന്നവൻ

## നല്ല കൂട്ടുകാരെ ലഭിക്കാനുള്ള പ്രാർത്ഥന

رَبِّ لَا تَذَرْنِي فَرْدًا وَأَنتَ خَيْرُ الْوَارِثِينَ ۝

എന്റെ നാഥാ, നീ എന്നെ തനിയെ വിട്ട്കളയരുതേ, നീ അനന്തരാവകാശമെടുക്കുന്നവരിൽ ഏറ്റവും ഉത്തമാനാകുന്നു.(21:90)

رَبِّ എന്റെ നാഥാ لَا تَذَرْنِي നീ എന്നെ വിട്ട്കളയരുതേ فَرْدًا തനിയെ وَأَنتَ നീയാകുന്നു خَيْرُ الْوَارِثِينَ അനന്തരാവകാശമെടുക്കുന്നവരിൽ ഏറ്റവും ഉത്തമാൻ

## ഗുണകരമായത് ലഭിക്കാനുള്ള പ്രാർത്ഥന

رَبِّ إِنِّي لِمَا أَنزَلْتَ إِلَيَّ مِنْ خَيْرٍ فَقِيرٌ ۝

എന്റെ നാഥാ, നീ എനിക്ക് ഇറക്കിത്തരുന്ന ഗുണകരമായ ഏതൊന്നിനും ഞാൻ ആവശ്യക്കാരനാണ്.(28:25)

رَبِّ എന്റെ നാഥാ إِنِّي നിശ്ചയമായും ഞാൻ لِمَا أَنزَلْتَ നീ ഇറക്കിത്തരുന്ന إِلَيَّ എനിക്ക് مِنْ خَيْرٍ ഗുണകരമായ ഏതൊന്നിനും فَقِيرٌ ആവശ്യക്കാരനാണ്

## യാത്ര പുറപ്പെടുമ്പോൾ ചൊല്ലേണ്ട പ്രാർത്ഥന

بِسْمِ اللَّهِ مَجْرِيهَا وَمُرْسَاهَا ۚ إِنَّ رَبِّي لَغَفُورٌ رَّحِيمٌ ۝

ഇതിന്റെ സഞ്ചാരവും നില്പും അല്ലാഹുവിന്റെ നാമത്തിന്റെ അനുഗ്രഹത്തിലാണ്. തീർച്ചയായും എന്റെ നാഥൻ സർവ്വഥാ പൊറുക്കുന്നവനും കരുണാമയനുമാകുന്നു.(11:42)

بِسْمِ اللَّهِ അല്ലാഹുവിന്റെ നാമത്തിൽ مَجْرِيهَا ഇതിന്റെ സഞ്ചാരവും وَمُرْسَاهَا ഇതിന്റെ നില്പും إِنَّ رَبِّي തീർച്ചയായും എന്റെ നാഥൻ لَغَفُورٌ പൊറുക്കുന്നവനും رَّحِيمٌ കരുണാമയ നുമാകുന്നു

سُبْحَانَ الَّذِي سَخَّرَ لَنَا هٰذَا وَمَا كُنَّا لَهُ مُقْرِنِينَ

وَإِنَّا إِلَىٰ رَبِّنَا لَمُنقَلِبُونَ ۝

ഞങ്ങൾക്ക് ഇതിനെ കീഴ്പ്പെടുത്തിത്തന്നവൻ പരിശുദ്ധനാണ്. ഇതിനെ വഴിപ്പെടുത്താൻ ഞങ്ങൾക്ക് കഴിവുണ്ടായിരുന്നില്ല. തീർച്ചയായും ഞങ്ങളുടെ നാഥനിലേക്കാണ് ഞങ്ങളുടെ മടക്കം(43:14,15)

سُبْحَانَ الَّذِي അവൻ പരിശുദ്ധനാകുന്നു سَخَّرَ لَنَا ഞങ്ങൾക്ക് കീഴ്പ്പെടുത്തിത്തന്ന هٰذَا ഇതിനെ وَمَا كُنَّا لَهُ ഞങ്ങൾക്ക് അതിനുള്ള കഴിവുണ്ടായിരുന്നില്ല مُقْرِنِينَ അധീനപ്പെടുത്താൻ وَإِنَّا إِلَىٰ رَبِّنَا തീർച്ചയായും ഞങ്ങൾ, ഞങ്ങളുടെ നാഥനിലേക്ക് لَمُنقَلِبُونَ മടങ്ങുന്നവരാണ്

## പൂർവ്വികർക്ക് പൊറുത്തുകൊടുക്കാനുള്ള പ്രാർത്ഥന

رَبَّنَا اغْفِرْ لَنَا وَلِإِخْوَانِنَا الَّذِينَ سَبَقُونَا بِالْإِيمَانِ وَلَا

تَجْعَلْ فِي قُلُوبِنَا غِلًّا لِّلَّذِينَ آمَنُوا رَبَّنَا إِنَّكَ رَءُوفٌ

رَّحِيمٌ ۝

ഞങ്ങളുടെ നാഥാ, ഞങ്ങൾക്ക് നീ പൊറുത്തു തരേണമേ. ഞങ്ങൾക്കു മുമ്പേ സത്യവിശ്വാസം സ്വീകരിച്ച ഞങ്ങളുടെ സഹോദരങ്ങൾക്കും (പൊറുത്തുകൊടുക്കേണമേ). സത്യവിശ്വാസികളുടെ നേരെ ഞങ്ങളുടെ ഹൃദയങ്ങളിൽ ഒരു വിദ്വേഷവും ജനിപ്പിക്കരുതേ. ഞങ്ങളുടെ നാഥാ, തീർച്ചയായും നീ കൃപാലുവും കരുണാമയനുമാകുന്നു. (59:11)

رَبَّنَا اغْفِرْ لَنَا ഞങ്ങളുടെ നാഥാ ഞങ്ങൾക്ക് നീ പൊറുത്തു തരേണമേ وَلِإِخْوَانِنَا ഞങ്ങളുടെ സഹോദരങ്ങൾക്കും الَّذِينَ سَبَقُونَا ഞങ്ങളെ മുൻകടന്ന بِالْإِيمَانِ വിശ്വാസംകൊണ്ട് وَلَا تَجْعَلْ നീ ആക്കരുതെ فِي قُلُوبِنَا ഞങ്ങളുടെ ഹൃദയങ്ങളിൽ غِلًّا ഒരു വിദ്വേഷവും لِّلَّذِينَ آمَنُوا സത്യവിശ്വാസികളുടെ നേരെ رَبَّنَا ഞങ്ങളുടെ നാഥാ إِنَّكَ رَءُوفٌ തീർച്ചയായും നീ കൃപാലു ആകുന്നു رَّحِيمٌ കരുണാമയൻ

## അല്ലാഹുവിന് പൂർണ്ണമായും സമർപ്പിച്ചുകൊണ്ടുള്ള പ്രാർത്ഥന

رَّبَّنَا عَلَيْكَ تَوَكَّلْنَا وَإِلَيْكَ أَنَبْنَا وَإِلَيْكَ الْمَصِيرُ

رَبَّنَا لَا تَجْعَلْنَا فِتْنَةً لِّلَّذِينَ كَفَرُوا وَاغْفِرْ لَنَا رَبَّنَا ۖ

إِنَّكَ أَنتَ الْعَزِيزُ الْحَكِيمُ ۝

ഞങ്ങളുടെ നാഥാ, ഞങ്ങളുടെ കാര്യങ്ങൾ ഞങ്ങൾ നിന്നെ ഭരമേല്പിച്ചുകൊള്ളുന്നു. നിന്നിലേക്ക് ഞങ്ങൾ മട

ങ്ങുന്നു. (അവസാന) മടക്കം നിന്നിലേക്കു തന്നെയാണ്. ഞങ്ങളുടെ നാഥാ, (സത്യത്തെ) നിഷേധിച്ചവർക്ക് നീ ഞങ്ങളെ ഒരു പരീക്ഷണമാക്കരുതേ. ഞങ്ങളുടെ നാഥാ, ഞങ്ങൾക്ക് പൊറുത്തുതരേണമേ. തീർച്ചയായും നീ പ്രതാപവാനും യുക്തിജ്ഞനുമാണ്. (60:5,6)

رَبَّنَا ഞങ്ങളുടെ നാഥാ عَلَيْكَ تَوَكَّلْنَا ഞങ്ങൾ നിന്നെ ഭരമേല്പിക്കുന്നു وَإِلَيْكَ أَنَبْنَا നിന്നിലേക്ക് ഞങ്ങൾ മടങ്ങുന്നു وَإِلَيْكَ الْمَصِيرُ മടക്കം നിന്നിലേക്കു തന്നെയാണ് لَا تَجْعَلْنَا നീ ഞങ്ങളെ ആക്കരുതെ فِتْنَةً ഒരു പരീക്ഷണം لِّلَّذِينَ كَفَرُوا നിഷേധിച്ചവർക്ക് وَاغْفِرْ لَنَا رَبَّنَا ഞങ്ങളുടെ നാഥാ, ഞങ്ങൾക്ക് പൊറുത്തുതരേണമേ إِنَّكَ أَنتَ തീർച്ചയായും നീ الْعَزِيزُ പ്രതാപവാനും الْحَكِيمُ യുക്തിജ്ഞൻ

## ദൈവ കാരുണ്യം ലഭിക്കാനുള്ള പ്രാർത്ഥന

لَّآ إِلَٰهَ إِلَّآ أَنتَ سُبْحَانَكَ إِنِّي كُنتُ مِنَ الظَّالِمِينَ ۝

നീ അല്ലാതെ ഒരു ആരാധ്യനുമില്ല. നീ പരിശുദ്ധനാണ്. തീർച്ചയായും ഞാൻ അക്രമികളിൽ പെട്ടവനാകുന്നു. (21:88)

لَّآ إِلَٰهَ ഒരു ആരാധ്യനുമില്ല إِلَّآ أَنتَ നീ അല്ലാതെ سُبْحَانَكَ നീ പരിശുദ്ധനാണ് إِنِّي كُنتُ തീർച്ചയായും ഞാൻ مِنَ الظَّالِمِينَ അക്രമികളിൽ പെട്ടവനാകുന്നു

## ഒരു സ്ഥലത്തുനിന്ന് പുറപ്പെടുമ്പോഴുള്ള പ്രാർത്ഥന

رَّبِّ أَدْخِلْنِي مُدْخَلَ صِدْقٍ وَأَخْرِجْنِي مُخْرَجَ صِدْقٍ

وَاجْعَل لِّي مِن لَّدُنكَ سُلْطَانًا نَّصِيرًا ۝

എന്റെ നാഥാ, ബാഹ്യവും ആന്തരവുമായ നല്ല പ്രവേശന മാർഗ്ഗത്തിലൂടെ നീ എന്നെ പ്രവേശിപ്പിക്കുകയും ബാഹ്യവും ആന്തരവുമായ നല്ല പുറത്തേക്കുള്ള മാർഗ്ഗത്തിലൂടെ നീ എന്നെ പുറത്തു കൊണ്ടുവരികയും ചെയ്യേണമേ, നിന്റെ പക്കൽ നിന്ന് എനിക്ക് സഹായകമായ ഒരു ശക്തി നല്കുകയും ചെയ്യേണമേ. (17:81)

رَّبِّ أَدْخِلْنِي എന്റെ നാഥാ നീ എന്നെ പ്രവേശിപ്പിക്കേണമേ مُدْخَلَ صِدْقٍ ബാഹ്യവും ആന്തരവുമായ നല്ല പ്രവേശന മാർഗ്ഗത്തിലൂടെ وَأَخْرِجْنِي നീ എന്നെ പുറത്തു കൊണ്ടുവരികയും ചെയ്യേണമേ مُخْرَجَ صِدْقٍ ബാഹ്യവും ആന്തരവുമായ നല്ല പുറത്തേക്കുള്ള മാർഗ്ഗത്തിലൂടെ وَاجْعَل لِّي നീ എനിക്ക് നൽകുകയും ചെയ്യേണമേ مِن لَّدُنكَ നിന്റെ പക്കൽ നിന്ന് سُلْطَانًا ഒരു ശക്തി نَّصِيرًا സഹായകമായ

## അറിവ് വർദ്ധിക്കാനുള്ള പ്രാർത്ഥന

رَّبِّ زِدْنِي عِلْمًا ۝

എന്റെ നാഥാ, എനിക്ക് ജ്ഞാനം വർദ്ധിപ്പിച്ചു തരേണമേ. (20:115)

رَّبِّ എന്റെ നാഥാ زِدْنِي എനിക്ക് വർദ്ധിപ്പിച്ചു തരേണ

മേ عِلْمًا ജ്ഞാനം

## പിശാചിന്റെ ഉപദ്രവങ്ങളിൽ നിന്ന് രക്ഷപ്പെടാനുള്ള പ്രാർത്ഥന

رَّبِّ أَعُوذُ بِكَ مِنْ هَمَزَاتِ الشَّيَاطِينِ ۝

وَأَعُوذُ بِكَ رَبِّ أَن يَحْضُرُونِ ۝

എന്റെ നാഥാ, അതിക്രമകാരികളായ ആളുകളുടെ ഉപദ്രവത്തിൽ നിന്ന് ഞാൻ നിന്നോട് അഭയം തേടുന്നു. എന്റെ നാഥാ, അവർ (ആ പിശാചുക്കൾ) എന്റെ അടുക്കൽ വരുന്നതിൽ നിന്നും ഞാൻ നിന്നോട് അഭയം തേടുന്നു. (23:98,99)

رَّبِّ أَعُوذُ بِكَ എന്റെ നാഥാ ഞാൻ നിന്നോട് അഭയം തേടുന്നു مِنْ هَمَزَاتِ ഉപദ്രവത്തിൽ നിന്ന് الشَّيَاطِينِ അതിക്രമകാരികളായ ആളുകളുടെ وَأَعُوذُ بِكَ ഞാൻ നിന്നോട് അഭയം തേടുന്നു رَبِّ എന്റെ നാഥാ أَن يَحْضُرُونِ അവർ സമീപിക്കുന്നതിൽ നിന്നും

## നന്മ ലഭിക്കാനുള്ള പ്രാർത്ഥന

عَسَىٰ رَبُّنَا أَن يُبْدِلَنَا خَيْرًا مِّنْهَا إِنَّا إِلَىٰ رَبِّنَا رَاغِبُونَ ۝

ഒരു പക്ഷേ അതിനെ (നഷ്ടത്തെ)ക്കാൾ ഉത്തമമായതിനെ നമ്മുടെ രക്ഷിതാവ് നമുക്ക് പകരം നൽകിയേക്കാം. നിശ്ചയമായും നമ്മുടെ രക്ഷിതാവിലേക്ക് ആഗ്രഹം സമർപ്പിക്കുന്നവരാകുന്നു. (68:33)

عَسَىٰ ഒരു പക്ഷേ رَبُّنَا നമ്മുടെ രക്ഷിതാവ് أَن يُبْدِلَنَا നമുക്ക് പകരം നൽകിയേക്കാം خَيْرًا مِّنْهَا അതിനെക്കാൾ ഉത്തമമായതിനെ إِنَّا إِلَىٰ رَبِّنَا നിശ്ചയമായും നമ്മുടെ രക്ഷിതാവിലേക്ക് رَاغِبُونَ ആഗ്രഹം സമർപ്പിക്കുന്നവരാകുന്നു

# അദ്ദുആഉൽ മസ്നൂൻ (സുന്നത്തായ ദുആകൾ)

## ഉറങ്ങാൻ കിടക്കുമ്പോൾ

اَللّٰهُمَّ بِاسْمِكَ اَمُوتُ وَ اَحْيٰ

അല്ലാഹുവേ! നിന്റെ നാമത്തിൽ ഞാൻ മരിക്കുകയും ജീവിക്കുകയും ചെയ്യുന്നു. (ബുഖാരി, മുസ്‌ലിം)

اَللّٰهُمَّ അല്ലാഹുവേ بِاسْمِكَ നിന്റെ നാമത്തിൽ اَمُوتُ

ഞാൻ മരിക്കുകയും وَ اَحْيٰ ഞാൻ ജീവിക്കുകയുംചെയ്യുന്നു

اَللّٰهُمَّ أَسْلَمْتُ نَفْسِي إِلَيْكَ، وَوَجَّهْتُ وَجْهِي إِلَيْكَ، وَفَوَّضْتُ أَمْرِي إِلَيْكَ، وَأَلْجَأْتُ ظَهْرِي إِلَيْكَ، رَغْبَةً وَرَهْبَةً إِلَيْكَ، لَا مَلْجَأَ وَلَا مَنْجَا مِنْكَ إِلَّا إِلَيْكَ، آمَنْتُ بِكِتَابِكَ الَّذِي أَنْزَلْتَ، وَنَبِيِّكَ الَّذِي أَرْسَلْتَ

(തിരുനബി (സ) അരുളുകയുണ്ടായി. ഉറങ്ങുന്നതിനു മുമ്പേ ഈ ദുആ ചെയ്യുന്നവൻ ആ രാത്രി മരിക്കുകയാണെങ്കിൽ ശുദ്ധ പ്രകൃതത്തിലാ യിരിക്കും അവൻ മരിക്കുക. ഇനി ഉണർന്നെഴുനേൽക്കുകയാണെങ്കിൽ ഈ ദുആയുടെ അനുഗ്രഹം കാരണമായി നന്മകൾ അവൻ സ്വായത്തമാക്കുന്ന തായിരിക്കും)

അല്ലാഹുവേ ! ഞാൻ എന്റെ ജീവനെ നിനക്ക് സമർപ്പിക്കുന്നു. എന്റെ മുഖം നിന്നിലേക്ക് തിരിക്കുന്നു. എന്റെ എല്ലാ ജോലികളും നിന്നെ ഭരമേൽപ്പിക്കുന്നു. എന്റെ ആശ്രയമായി നിന്നെ ഞാൻ സ്വീകരിക്കുന്നു. ഏറെ വിനയത്തോടും ഭക്തിയോടും കൂടി. നീയല്ലാതെ ഒരു അഭയസ്ഥാനമോ രക്ഷാ സങ്കേതമോ ഇല്ല. നീ അവതരിപ്പിച്ച ഗ്രന്ഥത്തിൽ ഞാൻ വിശ്വസിച്ചിരിക്കുന്നു. നീ അയച്ച പ്രവാചകനിലും ഞാൻ വിശ്വസിച്ചിരിക്കുന്നു.

اَللّٰهُمَّ അല്ലാഹുവേ أَسْلَمْتُ نَفْسِى ഞാൻ എന്റെ ജീവനെ സമർപ്പിക്കുന്നു إِلَيْكَ നിന്നിലേക്ക് وَوَجَّهْتُ وَجْهِى എന്റെ മുഖത്തെ ഞാൻ തിരിച്ചിരിക്കുന്നു إِلَيْكَ ، നിന്നിലേക്ക് وَفَوَّضْتُ أَمْرِى എന്റെ ജോലികൾ ഞാൻ ഭരമേൽപ്പിക്കുന്നു إِلَيْكَ ، നിന്നിലേക്ക് وَأَلْجَأْتُ അർപ്പിക്കുന്നു ظَهْرِى എന്റെ മുതുക് إِلَيْكَ ، നിന്നിലേക്ക് رَغْبَةً പ്രതീക്ഷയോടും (വിനയത്തോടും) وَرَهْبَةً ഭയത്തോടും إِلَيْكَ ، നിന്നിലേക്ക് لَا مَلْجَأَ അഭയസ്ഥാനമില്ല وَلَا مَنْجَا രക്ഷാ സങ്കേതവുമില്ല مِنْكَ നിന്നിൽ നിന്ന് إِلَّا إِلَيْكَ ، നിന്നിലേക്കല്ലാതെ آمَنْتُ ഞാൻ വിശ്വസിച്ചിരിക്കുന്നു بِكِتَابِكَ നിന്റെ ഗ്രന്ഥത്തിൽ الَّذِى أَنْزَلْتَ നീ ഇറക്കിയ وَنَبِيِّكَ ، നിന്റെ പ്രവാചകനെ الَّذِى أَرْسَلْتَ നീ അയച്ച

## ബാങ്കിനുശേഷം

اَللّٰهُمَّ رَبَّ هٰذِهِ الدَّعْوَةِ التَّامَّةِ وَ الصَّلٰوةِ الْقَائِمَةِ

ءَاتِ مُحَمَّدًا ِ الْوَسِيلَةَ وَالْفَضِيلَةَ وَ الدَّرَجَةَ الرَّفِيعَةَ وَابْعَثْهُ

مَقَامًا مَحْمُودًا نِ الَّذِى وَعَدْتَّهُ اِنَّكَ لَا تُخْلِفُ الْمِيعَادَ

അല്ലാഹുവേ, ഈ പരിപൂർണമായ വിളിയുടേയും ആസന്നമായ നമസ്ക്കാരത്തിന്റെയും നാഥാ, ഹദ്റത്ത് മുഹമ്മദ് നബി (സ) തിരുമേനിക്ക് വസീലത്ത്, ഫദീലത്ത്, എന്നീ മഹൽ സ്ഥാനങ്ങളും ഉന്നതപദവിയും നൽകേണമേ. നീ വാഗ്ദാനം ചെയ്തിട്ടുള്ള സ്തുത്യർഹമായ സ്ഥാനത്ത് അദ്ദേഹത്തെ നിയോഗിക്കേണമേ. നിശ്ചയമായും നീ വാഗ്ദാനം ലംഘിക്കുന്നതല്ല. (ബുഖാരി)

اَللّٰهُمَّ അല്ലാഹുവേ رَبَّ നാഥൻ هٰذِهِ ഈ الدَّعْوَةِ التَّامَّةِ പരിപൂർണമായ വിളിയുടെ وَ الصَّلٰوةِ الْقَائِمَةِ ആസന്നമായ നമസ്ക്കാരത്തിന്റെയും ءَاتِ നൽകേണമേ مُحَمَّدًا ِ മുഹമ്മദ് നബി (സ) തിരുമേനിക്ക് الْوَسِيلَةَ വസീലത്ത് وَالْفَضِيلَةَ ഫദീലത്ത് وَ الدَّرَجَةَ الرَّفِيعَةَ മഹോന്നതമായ സ്ഥാനം وَابْعَثْهُ അദ്ദേഹത്തെ നിയോഗിക്കേണമേ مَقَامًا مَحْمُودًا نِ സ്തുത്യർഹമായ സ്ഥാനം الَّذِى وَعَدْتَّهُ നീ അദ്ദേഹത്തിന് വാഗ്ദാനം ചെയ്തിട്ടുള്ള اِنَّكَ നിശ്ചയമായും നീ لَا تُخْلِفُ നീ ലംഘിക്കുന്നതല്ല الْمِيعَادَ വാഗ്ദാനം

## ഉറങ്ങിഎഴുന്നേല്ക്കുമ്പോൾ

اَلْحَمْدُ لِلّٰهِ الَّذِى اَحْيَانَا بَعْدَ مَا اَمَاتَنَا وَ اِلَيْهِ النُّشُورُ

ഞങ്ങളെ മരിപ്പിച്ചശേഷം ജീവിപ്പിച്ച അല്ലാഹുവിന് സർവ്വസ്തുതിയും. അവന്റെ അടുക്കലേക്ക് തന്നെയാണ് പുനഃരുത്ഥാനവും.

اَلْحَمْدُ لِلّٰهِ അല്ലാഹുവിന് സർവ്വസ്തുതിയും اَلَّذِى اَحْيَانَا

ഞങ്ങളെ ജീവിപ്പിച്ച بَعْدَ مَا اَمَاتَنَا ഞങ്ങളെ മരിപ്പിച്ചശേഷം وَ

اِلَيْهِ അവന്റെ അടുക്കലേക്ക് തന്നെയാണ് النُّشُورُ പുനഃരുത്ഥാനവും

## വിസർജ്ജനസ്ഥലത്ത് പ്രവേശിക്കുമ്പോൾ

اَللّٰهُمَّ اِنِّى اَعُوذُبِكَ مِنَ الْخُبُثِ وَالْخَبَائِثِ

അല്ലാഹുവേ, തീർച്ചയായും ആൺപിശാചുകളിൽ നിന്നും പെൺപിശാചുക്കളിൽ നിന്നും നിന്നോട് അഭയം തേടുന്നു.

اَللّٰهُمَّ അല്ലാഹുവേ اِنِّى اَعُوذُبِكَ നിന്നോട് അഭയം തേടുന്നു مِنَ الْخُبُثِ ആൺപിശാചുകളിൽ നിന്നും وَالْخَبَائِثِ പെൺപിശാചുക്കളിൽ നിന്നും

## വിസർജ്ജനസ്ഥലത്തുനിന്ന് പുറത്തിറങ്ങുമ്പോൾ

غُفْرَانَكَ اَلْحَمْدُ لِلّٰهِ الَّذِى اَذْهَبَ عَنِّى الْاَذٰى وَعَافَانِى

നിന്നോട് ഞാൻ മാപ്പിന്നപേക്ഷിക്കുന്നു.എന്നിൽ നിന്ന് എല്ലാ ബുദ്ധിമുട്ടുകളേയും അകറ്റുകയും എന്നെ സുഖപ്പെടുത്തുകയും ചെയ്ത അല്ലാഹുവിനാണ് സർവ സ്തുതിയും.

غُفْرَانَكَ നിന്നോട് ഞാൻ മാപ്പിന്നപേക്ഷിക്കുന്നു اَلْحَمْدُ لِلّٰهِ

അല്ലാഹുവിനാണ് സർവസ്തുതിയും الَّذِی അവൻ اَذْهَبَ അകറ്റിത്തന്നു عَنِّی الْاَذٰی എന്നിൽ നിന്ന് എല്ലാ ബുദ്ധിമുട്ടു കളേയും وَعَافَانِیْ എന്നെ സുഖപ്പെടുത്തുകയും ചെയ്തു

## ആഹാരപാനിയങ്ങൾക്ക് മുമ്പേ

بِسْمِ اللّٰهِ وَعَلٰی بَرَكَةِ اللّٰهِ

അല്ലാഹുവിന്റെ നാമത്തിലാണ് ഞാൻ തുടങ്ങുന്നത്. അല്ലാഹുവിന്റെ അനുഗ്രഹത്തോടു കൂടിയും.

بِسْمِ اللّٰهِ അല്ലാഹുവിന്റെ നാമത്തിൽ وَعَلٰی بَرَكَةِ اللّٰهِ അല്ലാഹുവിന്റെ അനുഗ്രഹത്തോടു കൂടിയും

## ആഹാരപാനീയങ്ങൾക്കുശേഷം

اَلْحَمْدُ لِلّٰهِ الَّذِی اَطْعَمَنَا وَسَقَانَا وَجَعَلَنَا مِنَ الْمُسْلِمِینَ

ഞങ്ങൾക്ക് ആഹാര പാനീയങ്ങൾ നൽകുകയും ഞങ്ങളെ അനുസരണയുള്ളവരിൽ പെടുത്തുകയും ചെയ്ത അല്ലാഹുവിന് സർവ്വസ്തുതിയും.

اَلْحَمْدُ لِلّٰهِ الَّذِی അല്ലാഹുവിന് സർവ്വസ്തുതിയും اَطْعَمَنَا ഞങ്ങളെ ഭക്ഷിപ്പിക്കുകയും وَسَقَانَا ഞങ്ങളെ കുടിപ്പിക്കു കയും وَجَعَلَنَا ഞങ്ങളെ ഉൾപെടുത്തുകയും ചെയ്ത مِنَ الْمُسْلِمِینَ അനുസരണയുള്ളവരിൽ

## വസ്ത്രം ധരിക്കുമ്പോൾ

اَللّٰهُمَّ لَكَ الْحَمْدُ كَمَا كَسَوْتَنِيهِ

അല്ലാഹുവേ, ഈ വസ്ത്രം എന്നെ ധരിപ്പിച്ച നിനക്കാകുന്നു സർവ്വസ്തുതിയും.

اَللّٰهُمَّ അല്ലാഹുവേ لَكَ الْحَمْدُ നിനക്കാകുന്നു സർവ്വസ്തുതിയും كَمَا كَسَوْتَنِيهِ ഈ വസ്ത്രം എന്നെ ധരിപ്പിച്ചതു കാരണം

## പുറത്തേക്കിറങ്ങുമ്പോൾ

بِسْمِ اللهِ تَوَكَّلْتُ عَلَى اللهِ لَا حَوْلَ وَلَا قُوَّةَ اِلَّا بِاللهِ

അല്ലാഹുവിന്റെ നാമത്തിൽ അല്ലാഹുവിൽ ഭരമേല്പിച്ചുകൊണ്ട് ഞാൻ പുറപ്പെടുന്നു. തിന്മ വർജ്ജിക്കുന്നതിനും നന്മ ആർജ്ജിക്കുന്നതിനുമുള്ള ശക്തി അല്ലാഹുവിന്റെ സഹായം കൊണ്ടല്ലാതെ സാദ്ധ്യമല്ല

بِسْمِ اللهِ. അല്ലാഹുവിന്റെ നാമത്തിൽ تَوَكَّلْتُ عَلَى اللهِ അല്ലാഹുവിൽ ഭരമേല്പിക്കുന്നു لَا حَوْلَ (തിന്മ വർജ്ജിക്കുന്നതിനുള്ള ശക്തിയില്ല وَلَا قُوَّةَ (നന്മ ആർജ്ജിക്കുന്നതിനുള്ള ശക്തിയും ഇല്ല اِلَّا بِاللهِ അല്ലാഹുവിന്റെ സഹായം കൊണ്ടല്ലാതെ

## വീട്ടിൽ പ്രവേശിക്കുമ്പോൾ

اَللّٰهُمَّ اِنِّى اَسْئَلُكَ خَيْرَ الْمَوْلَجِ وَخَيْرَ الْمَخْرَجِ

بِسْمِ اللّٰهِ وَلَجْنَا وَعَلَى اللّٰهِ رَبِّنَا تَوَكَّلْنَا

അല്ലാഹുവേ, നന്മയായ പ്രവേശനത്തേയും നന്മയായ പുറപ്പാടിനേയും ഞാൻ നിന്നോടു ചോദിക്കുന്നു. അല്ലാഹുവിന്റെ നാമത്തിൽ നാം വീട്ടിൽ പ്രവേശിക്കുകയും അല്ലാഹുവിനെ ഭരമേല്പിക്കുകയും ചെയ്യുന്നു. (അബൂദാവൂദ്)

اَللّٰهُمَّ اِنِّى اَسْئَلُكَ അല്ലാഹുവേ നിന്നോടു ഞാൻ ചോദിക്കുന്നു خَيْرَ الْمَوْلَجِ നന്മയായ പ്രവേശനത്തെ وَ خَيْرَ الْمَخْرَجِ നന്മയായ പുറപ്പാടിനേയും بِسْمِ اللّٰهِ അല്ലാഹുവിന്റെ നാമത്തിൽ وَلَجْنَا നാം വീട്ടിൽ പ്രവേശിക്കുന്നു وَعَلَى اللّٰهِ അല്ലാഹുവിൽ رَبِّنَا ഞങ്ങളുടെ നാഥാ تَوَكَّلْنَا ഞങ്ങൾ ഭരമേല്പിക്കുകയും ചെയ്യുന്നു

## പള്ളിയിൽ പ്രവേശിക്കുമ്പോൾ

بِسْمِ اللّٰهِ الصَّلٰوةُ وَالسَّلَامُ عَلٰى رَسُولِ اللّٰهِ

اَللّٰهُمَّ اغْفِرْ لِى ذُنُوبِى وَافْتَحْ لِى اَبْوَابَ رَحْمَتِكَ

അല്ലാഹുവിന്റെ നാമത്തിൽ. അല്ലാഹുവിന്റെ അനുഗ്രഹവും രക്ഷയും റസൂൽ തിരുമേനി (സ)യുടെമേൽ വർഷിച്ചുകൊണ്ടിരിക്കുമാറാകട്ടെ. അല്ലാഹുവേ, നീ എന്റെ പാപ

ങ്ങൾ പൊറുത്തു തരേണമേ. നിന്റെ കാരുണ്യത്തിന്റെ കവാടങ്ങൾ എനിക്ക് തുറന്നുതരികയും ചെയ്യേണമേ.

بِسْمِ اللهِ അല്ലാഹുവിന്റെ നാമത്തിൽ الصَّلٰوةُ അനുഗ്രഹവും وَ السَّلَامُ രക്ഷയും عَلٰى رَسُولِ اللهِ അല്ലാഹുവിന്റെ റസൂലിൽ اَللّٰهُمَّ اغْفِرْلِى അല്ലാഹുവേ നീ എനിക്ക് പൊറുത്തു തരേണമേ ذُنُوبِى എന്റെ പാപങ്ങൾ وَافْتَحْ لِى എനിക്ക് നീ തുറന്നുതരികയും ചെയ്യേണമേ اَبْوَابَ കവാടങ്ങൾ رَحْمَتِكَ നിന്റെ കാരുണ്യത്തിന്റെ

## പള്ളിയിൽ നിന്ന് പുറത്തിറങ്ങുമ്പോൾ

بِسْمِ اللهِ الصَّلٰوةُ وَ السَّلَامُ عَلٰى رَسُولِ اللهِ

اَللّٰهُمَّ اغْفِرْلِى ذُنُوبِى وَافْتَحْ لِى اَبْوَابَ فَضْلِكَ

അല്ലാവിന്റെ നാമത്തിൽ, അല്ലാഹുവിന്റെ അനുഗ്രഹവും രക്ഷയും റസൂൽ തിരുമേനി(സ)യുടെ മേൽ വർഷിച്ചുകൊണ്ടിരിക്കുമാറാകട്ടെ. അല്ലാഹുവേ നീ എന്റെ പാപങ്ങൾ പൊറുത്തുതരേണമേ. നിന്റെ അനുഗ്രഹത്തിന്റെ കവാടങ്ങൾ എനിക്ക് തുറന്നു തരികയും ചെയ്യേണമേ.

بِسْمِ اللهِ അല്ലാഹുവിന്റെ നാമത്തിൽ الصَّلٰوةُ അനുഗ്രഹവും وَ السَّلَامُ രക്ഷയും عَلٰى رَسُولِ اللهِ അല്ലാഹുവിന്റെ റസൂലിൽ اَللّٰهُمَّ اغْفِرْلِى അല്ലാഹുവേ നീ എനിക്ക് പൊറുത്തു തരേണമേ ذُنُوبِى എന്റെ പാപങ്ങൾ وَافْتَحْ لِى എനിക്ക് നീ തുറ

ന്നുതരികയും ചെയ്യേണമേ أَبْوَابَ കവാടങ്ങൾ فَضْلِكَ നിന്റെ അനുഗ്രഹത്തിന്റെ

## മറ്റുള്ളവരുടെ വീട്ടിൽനിന്ന് ആഹാരം കഴിച്ചാൽ

اَللّٰهُمَّ بَارِكْ لَهُمْ فِيهَا مَارَزَقْتَهُمْ

അല്ലാഹുവേ, അവർക്ക് (ആതിഥേയർക്ക്) നീ നൽകിയ ആഹാരത്തിൽ അവർക്കു നീ ബർക്കത്തു നൽകേണമേ.

اَللّٰهُمَّ അല്ലാഹുവേ بَارِكْ لَهُمْ അവർക്കു നീ ബർക്കത്തു നൽകേണമേ فِيهَا مَارَزَقْتَهُمْ അവർക്ക് നീ നൽകിയ ആഹാരത്തിൽ

## പിറവി ചന്ദ്രനെ കാണുമ്പോൾ

اَللّٰهُمَّ اَهِلَّهُ عَلَيْنَا بِالْاَمْنِ وَالْاِيْمَانِ

وَالسَّلَامَةِ وَالْاِسْلَامِ رَبِّيْ وَرَبُّكَ اللهُ ـ

അല്ലാഹുവേ, നിർഭയത്തോടും, സത്യവിശ്വാസത്തോടും, രക്ഷയോടും, അനുസരണയോടും ഇതിനെ ഞങ്ങളിൽ ഉദിപ്പിക്കേണമേ! നിന്റെ രക്ഷകനും എന്റെ രക്ഷകനും അല്ലാഹു തന്നെയാകുന്നു.(തിർമിദി)

اَللّٰهُمَّ അല്ലാഹുവേ اَهِلَّهُ عَلَيْنَا ഇതിനെ ഞങ്ങളിൽ ഉദിപ്പിക്കേണമേ بِالْاَمْنِ നിർഭയത്തോടെ وَالْاِيْمَانِ സത്യവിശ്വാസത്തോടും وَالسَّلَامَةِ രക്ഷയോടും وَالْاِسْلَامِ അനുസരണയോടും

رَبِّ എന്റെ നാഥൻ وَرَبُّكَ നിന്റെ നാഥനും اللهُ അല്ലാഹു ആകുന്നു

## റമദാനിലെ നോമ്പിന്റെ നിയ്യത്ത്

نَوَيْتُ صَوْمَ غَدٍ مِنْ شَهْرِ رَمَضَانَ

റമളാൻ മാസത്തിലെ നാളത്തെ നോമ്പ് പിടിക്കാൻ ഞാൻ നിയ്യത്തു വച്ചു.

وَبِصَوْمِ غَدٍ നാളത്തെ നോമ്പ് نَوَيْتُ ഞാൻ നിയ്യത്തു വച്ചു مِنْ شَهْرِ رَمَضَانَ റമളാൻ മാസത്തിലെ

## നോമ്പ് മുറിക്കുമ്പോൾ

اَللّٰهُمَّ اِنِّي لَكَ صُمْتُ وَبِكَ ءَامَنْتُ

وَعَلٰى رِزْقِكَ اَفْطَرْتُ

അല്ലാഹുവേ, ഞാൻ നിനക്കുവേണ്ടി നോമ്പു നോൽക്കുകയും, നിന്നിൽ വിശ്വസിക്കുകയും, നീ നൽകിയ ആഹാരംകൊണ്ട് നോമ്പ് മുറിക്കുകയും ചെയ്തു.

اَللّٰهُمَّ അല്ലാഹുവേ اِنِّي لَكَ صُمْتُ ഞാൻ നിനക്കുവേണ്ടി നോമ്പു നോറ്റു وَبِكَ ءَامَنْتُ നിന്നിൽ വിശ്വസിക്കുകയും ചെയ്തു وَعَلٰى رِزْقِكَ നീ നൽകിയ ആഹാരംകൊണ്ട് اَفْطَرْتُ നോമ്പ് മുറിക്കുകയും ചെയ്തു

## ലയ്ലത്തുൽഖദ്ർ രാവിൽ

اَللّٰهُمَّ اِنَّكَ عَفُوٌّ تُحِبُّ الْعَفْوَ فَاعْفُ عَنِّى

അല്ലാഹുവേ, നീ മാപ്പു ചെയ്യുന്നവനാകുന്നു. മാപ്പിനെ ഇഷ്ടപ്പെടുന്നു അതിനാൽ നീ എനിയ്ക്ക് മാപ്പു തരേണമേ.

اَللّٰهُمَّ اِنَّكَ അല്ലാഹുവേ, നീ عَفُوٌّ മാപ്പു ചെയ്യുന്നവൻ

تُحِبُّ നീ ഇഷ്ടപ്പെടുന്നു الْعَفْوَ മാപ്പിനെ فَاعْفُ عَنِّى അതിനാൽ നീ എനിയ്ക്ക് മാപ്പു തരേണമേ

## ഉയരത്തിലേയക്ക് കയറുമ്പോൾ

اَللّٰهُ اَكْبَرُ اَللّٰهُمَّ لَكَ الشَّرَفُ عَلٰى كُلِّ شَرَفٍ

وَلَكَ الْحَمْدُ عَلٰى كُلِّ حَالٍ

1. അല്ലാഹു ഏറ്റവും വലിയവൻ. اَللّٰهُ اَكْبَرُ
2. അല്ലാഹുവേ എല്ലാ ശ്രേഷ്ഠതയേക്കാളും ശ്രേഷ്ഠത നിനക്കാണ്. എല്ലാ അവസ്ഥയിലും സ്തുതി നിനക്കു മാത്ര മാണ്.

اَللّٰهُمَّ لَكَ الشَّرَفُ അല്ലാഹുവേ ശ്രേഷ്ഠത നിനക്കാണ്

عَلٰى كُلِّ شَرَفٍ എല്ലാ ശ്രേഷ്ഠതയേക്കാളും وَلَكَ الْحَمْدُ സ്തുതിയും

നിനക്കു മാത്രമാണ് عَلٰى كُلِّ حَالٍ എല്ലാ അവസ്ഥയിലും

## ഉയരത്തിൽനിന്ന് ഇറങ്ങുമ്പോൾ

ءَائِبُونَ تَائِبُونَ عَابِدُونَ لِرَبِّنَا حَامِدُونَ

ഞങ്ങൾ തിരിച്ചുവരുന്നവരും പശ്ചാതപിച്ചു മടങ്ങുന്നവരും ആരാധിക്കുന്നവരും ഞങ്ങളുടെ നാഥനെ സ്തുതിക്കുന്നവരുമാകുന്നു. (മുസ്ലിം)

ءَائِبُونَ തിരിച്ചുവരുന്നവരും تَائِبُونَ പശ്ചാതപിച്ചു മടങ്ങുന്നവരും عَابِدُونَ ആരാധിക്കുന്നവരും لِرَبِّنَا ഞങ്ങളുടെ നാഥനെ حَامِدُونَ സ്തുതിക്കുന്നവരും

## രോഗശമനത്തിനു വേണ്ടി

اَذْهِبِ الْبَأْسَ رَبَّ النَّاسِ وَاشْفِ اَنْتَ الشَّافِي

لَا شِفَآءَ اِلَّا شِفَائُكَ شِفَآءً لَا يُغَادِرُ سَقَمًا

ജനങ്ങളുടെ നാഥാ! വിഷമത്തെ മാറ്റുകയും ശമനം നൽകുകയും ചെയ്യേണമേ. നീയാണ് ശമനം നൽകുന്നവൻ. ഒരു രോഗത്തേയും ശേഷിപ്പിക്കാതെ ശമിപ്പിക്കുന്ന ശമനം നിന്റേതല്ലാതെയില്ല. (ബുഖാരി)

اَذْهِبِ നീ അകറ്റിത്തരേണമേ الْبَأْسَ വിഷമത്തെ رَبَّ النَّاسِ ജനങ്ങളുടെ നാഥാ وَاشْفِ ശമനം നൽകുകയും ചെയ്യേണമേ اَنْتَ الشَّافِي നീയാണ് ശമനം നൽകുന്നവൻ لَا شِفَآءَ ശമനം ഇല്ല اِلَّا شِفَائُكَ നിന്റെ ശമനമല്ലാതെ شِفَآءً ശമനം لَا

يُغَادِرُ ശേഷിപ്പിക്കാതെ سَقَمًا രോഗം

## ശത്രുവിന്റെ ദ്രോഹത്തിന്നെതിരെ

اَللّٰهُمَّ اِنَّا نَجْعَلُكَ فِي نُحُورِهِمْ

وَنَعُوذُبِكَ مِنْ شُرُورِهِمْ

അല്ലാഹുവേ അവരെ നേരിടാൻ ഞങ്ങൾ നിന്നെത്തന്നെ അവരുടെ നെഞ്ചകങ്ങളിൽ ആക്കുന്നു. അവരുടെ എല്ലാ ശർറുകളിൽനിന്നും ഞങ്ങൾ നിന്നോടു രക്ഷ തേടുകയും ചെയ്യുന്നു.

اَللّٰهُمَّ അല്ലാഹുവേ اِنَّا نَجْعَلُكَ ഞങ്ങൾ നിന്നെത്തന്നെ ആക്കുന്നു فِي نُحُورِهِمْ അവരുടെ നെഞ്ചകങ്ങളിൽ وَنَعُوذُبِكَ ഞങ്ങൾ നിന്നോടു രക്ഷ തേടുകയും ചെയ്യുന്നു مِنْ شُرُورِهِمْ അവരുടെ ശർറുകളിൽനിന്നും

## അല്ലാഹുവിന്റെ പ്രീതിക്കുവേണ്ടി

اَللّٰهُمَّ اِنِّي اَسْئَلُكَ حُبَّكَ وَحُبَّ مَنْ يُحِبُّكَ

وَالْعَمَلَ الَّذِي يُبَلِّغُنِي حُبَّكَ اَللّٰهُمَّ اجْعَلْ حُبَّكَ

اَحَبَّ اِلَيَّ مِنْ نَفْسِي وَاَهْلِي وَمِنَ الْمَاءِ الْبَارِدِ

അല്ലാഹുവേ, നിന്റെ പ്രീതിയും നിന്നെ സ്നേഹിക്കുന്നവരുടെ പ്രീതിയും, നിന്റെ പ്രീതിയെ പ്രാപിക്കുവാനുള്ള പ്രവർത്തികൾക്കുമായി ഞാൻ നിന്നോടു ചോദിക്കുന്നു. അല്ലാഹുവേ നിന്നോടുള്ള ഇഷ്ടം എന്നേക്കാളും എന്റെ കുടുംബത്തേക്കാളും തണുത്തപാനീയത്തേക്കാളും ഏറെ ഇഷ്ടപ്പെട്ടതാക്കി മാറ്റേണമേ.

اَللّٰهُمَّ അല്ലാഹുവേ اِنِّىٓ اَسْئَلُكَ ഞാൻ നിന്നോടു ചോദിക്കുന്നു حُبَّكَ നിന്റെ പ്രീതി وَحُبَّ مَنْ يُحِبُّكَ നിന്നെ സ്നേഹിക്കുന്നവരുടെ പ്രീതിയും وَالْعَمَلَ പ്രവർത്തിയും الَّذِى يُبَلِّغُنِىْ പ്രാപിക്കുവാനുള്ള حُبَّكَ നിന്റെ പ്രീതിയെ اَللّٰهُمَّ അല്ലാഹുവേ اجْعَلْ حُبَّكَ നിന്നോടുള്ള ഇഷ്ടം നീ ആക്കേണമേ اَحَبَّ اِلَىَّ എനിക്ക് ഏറെ ഇഷ്ടപ്പെട്ടതാക്കി مِنْ نَفْسِى എന്നേക്കാളും وَاَهْلِى എന്റെ കുടുംബത്തെക്കാളും وَمِنَ الْمَاءِ الْبَارِدِ തണുത്ത പാനീയത്തേക്കാളും

## ദൗർഭാഗ്യത്തിൽനിന്നും മോചനം നേടാൻ

اَللّٰهُمَّ اِنِّىٓ اَعُوْذُبِكَ مِنْ جَهْدِ الْبَلَاءِ وَدَرْكِ الشِّقَآءِ

وَسُوْءِ الْقَضَآءِ وَشَمَاتَةِ الْاَعْدَاءِ

അല്ലാഹുവേ, വിഷമകരമായ ആപത്തിൽനിന്നും ദൗർഭാഗ്യം അനുഭവിക്കുന്നതിൽനിന്നും ദുർവിധിയിൽനിന്നും (എനിക്കുണ്ടാകുന്ന ആപത്തുകളിൽ) ശത്രുക്കൾ സന്തോഷിക്കുന്നതിൽനിന്നും ഞാൻ നിന്നോടു അഭയം തേടുന്നു.

اَللّٰهُمَّ അല്ലാഹുവേ اِنِّىٓ اَعُوْذُبِكَ ഞാൻ നിന്നോടു അഭയം

തേടുന്നു مِنْ جَهْدِ الْبَلَاءِ വിഷമകരമായ ആപത്തിൽനിന്നും

وَ سُوْءِ وَدَرْكِ الشَّقَآءِ ദൗർഭാഗ്യം അനുഭവിക്കുന്നതിൽനിന്നും

الْقَضَآءِദുർവിധിയിൽനിന്നുംوَ شَمَاتَةِ الْأَعْدَاءِ ശത്രുക്കൾ സന്തോഷിക്കുന്നതിൽനിന്നും

## വിഷമം നേരിടുമ്പോൾ

اَللّٰهُمَّ اسْتُرْ عَوْرَاتِنَا وَ ءَامِنْ رَوْعَاتِنَا

അല്ലാഹുവേ, ഞങ്ങളുടെ ന്യൂനതകളെ നീ മറയ്ക്കുകയും ഞങ്ങളുടെ ഭയത്തിൽനിന്ന് നീ ഞങ്ങൾക്ക് സമാധാനം നല്കുകയും ചെയ്യേണമേ.

اَللّٰهُمَّ اسْتُرْ അല്ലാഹുവേ നീ മറച്ചു വെക്കേണമേ عَوْرَاتِنَا ഞങ്ങളുടെ ന്യൂനതകളെ وَ ءَامِنْ നീ ഞങ്ങൾക്ക് സമാധാനം നല്കുകയും ചെയ്യേണമേ رَوْعَاتِنَا ഞങ്ങളുടെ ഭയത്തിൽനിന്ന്

يَا حَيُّ يَا قَيُّومُ بِرَحْمَتِكَ اَسْتَغِيْثُ

എന്നും ജീവിച്ചിരിക്കുന്നവനും എല്ലാറ്റിനേയും നിലനിർത്തുന്നവനുമായ അല്ലാഹുവേ, നിന്റെ കാരുണ്യത്തെ മുൻനിർത്തി ഞാൻ നിന്നോട് സഹായം ചോദിക്കുന്നു.

يَا حَيُّ എന്നെന്നും ജീവിച്ചിരിക്കുന്നവനെ يَا قَيُّومُ എല്ലാറ്റിനേയും നിലനിർത്തുന്നവനെ بِرَحْمَتِكَ നിന്റെ കാരുണ്യത്തെ (മുൻനിർത്തി) اَسْتَغِيْثُ ഞാൻ സഹായം ചോദിക്കുന്നു

## ഒരു കാര്യം ചെയ്യാനാരംഭിക്കുമ്പോൾ

رَبَّنَا ءَاتِنَا مِن لَّدُنكَ رَحْمَةً وَهَيِّئْ لَنَا مِنْ أَمْرِنَا رَشَدًا ـ

رَبِّ اشْرَحْ لِى صَدْرِى وَيَسِّرْ لِى أَمْرِى

ഞങ്ങളുടെ നാഥാ! നിന്നിൽ നിന്നുമുള്ള അനുഗ്രഹത്തെ ഞങ്ങൾക്ക് നല്കുകയും ഞങ്ങളുടെ കാര്യത്തിൽ നീ ഞങ്ങൾക്ക് വഴിയൊരുക്കിത്തരികയും ചെയ്യേണമേ. എന്റെ നാഥാ, എന്റെ ഹൃദയത്തെ എനിക്കു വിശാലമാക്കിത്തരികയും എന്റെ എല്ലാ കാര്യങ്ങളേയും എളുപ്പമാക്കിത്തരികയും ചെയ്യേണമേ.

رَبَّنَا آتِنَا ഞങ്ങളുടെ നാഥാ, നീ ഞങ്ങൾക്ക് നല്കേണമേ مِن لَّدُنكَ നിന്റെ പക്കൽ നിന്ന് رَحْمَةً കാരുണ്യം وَهَيِّئْ لَنَا നീ ഞങ്ങൾക്ക് ഒരുക്കി തരികയും ചെയ്യേണമേ مِنْ أَمْرِنَا ഞങ്ങളുടെ കാര്യത്തിൽ رَشَدًا വഴി

رَبِّ എന്റെ നാഥാ اشْرَحْ لِى നീ എനിക്ക് വികസിപ്പിച്ച് തരേണമേ صَدْرِى എന്റെ ഹൃദയത്തെ وَيَسِّرْ لِى എളുപ്പമാക്കി തരേണമേ أَمْرِى എന്റെ കാര്യം

## കോപം ഉണ്ടാകുമ്പോൾ

اَللّٰهُمَّ اغْفِرْ لِى ذَنْبِى وَأَذْهِبْ غَيْظَ قَلْبِى

وَأَجِرْنِى مِنَ الشَّيْطَانِ الرَّجِيمِ

